Facebook - Mozilla Firefox

File Edit View History Bookmarks Tools Help

Facebook | Date A Woman | Free Porn Movies |

http://www.facebook.com/santhathi

MALANKARA SABHA MONTHLY Replay > X

മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ ഔദ്യോഗിക മാധ്യമം

# മലങ്കരസഭ

MY LORD AND MY GOD

:: ജൂലൈ 2012 :: Rs : 15 :: READ ONLINE > www.malankarasabha.in CLICK HERE

facebook | Search for people, places and things | Santhathi | Find Friends | Home

**Santhathi**

FAVORITES
- Welcome
- News Feed
- Messages
- Events
- Find Friends 2020+

APPS
- Apps and Games 2
- Photos
- Music
- Notes
- Links
- Pokes
- Facebook Camera
- Facebook Messenger for iPhor
- Facebook Messenger for Andr

GROUPS
- Family 8
- Create Group...

FRIENDS
- Close Friends
- Family

Update Status | Add Photo / Video | Ask Question

What's on your mind?

Public | Post

SORT

**Santhathi**
LAST FEW DAYS OF MY LIFE.............................
I WANT TO DIE,
PLZ ANY1 CAN SUGGST GUD WAY 4 SUICID.....
Share · 25 May at 19:20 via Mobile

3 people like this.
4 shares

**Santhathi** Poda.....
I am serious,
machi, totaly am a big failure.......
I want to die....
25 May at 19:48 via Mobile · 1

**Santhathi** Poda.....
I am serious,
machi, totaly am a big failure.......
I want to die....
25 May at 19:49 via Mobile

**Santhathi** Aliya Rahule......
Sry aliya......
25 May at 19:50 via Mobile

**Rahull Ramachandran** enna pattiye........
25 May at 19:57 via Mobile

**Veena Vijayan Vijayan** :p
25 May at 20:22 via Mobile

**Santhathi**
Don't fall in love.....
Premam oru time pas ayi mathrame kanavu.......
Share · 25 May at 19:52 via Mobile

Shreyas Sisupal likes this.
1 share

**Santhathi**
Gud bye everybody.....
Share · 25 May at 20:03 via Mobile

3 people like this.
3 shares

Create Event
2 Family Tree requests

People You May Know — See All

Saltan Lucifer
666 mutual friends
Add Friend

Scary Legion
666 mutual friends
Add Friend

Sponsored — See All



# മുഖം നഷ്ടപ്പെട്ട സൗഹൃദം

Facebook © 2012 · English (US)

About · Create an Ad · Create a Page · Developers · Careers · Privacy · Cookies · Terms · Help

10:10 PM




# കൂട്ട് / ഒരു നൊസ്റ്റാൾജിയ

## പൗരസ്ത്യ സെന്റ് മേരീസ് തീർത്ഥാടന കേന്ദ്രമായ

# കല്ലൂപ്പാറ വലിയ പള്ളിയിൽ

# പതിനഞ്ചു നോമ്പാചരണവും

## വിശുദ്ധ ദൈവമാതാവിന്റെ

# വാങ്ങിപ്പു പെരുന്നാളും

## 2012 ആഗസ്റ്റ് 1 മുതൽ 15 വരെ

പ. ബസ്സേലിയോസ് പൗലൂസ് ദ്വിതീയൻ കാതോലിക്കാ ബാവാ, അഭി. ഗീവർഗീസ് മാർ ഈവാനിയോസ്, ഡോ. യാക്കോബ് മാർ ഐറേനിയോസ്, ഡോ. യൂഹാനോൻ മാർ ക്രിസോസ്റ്റമോസ്, അഭി. മാത്യൂസ് മാർ തേവോദോസ്യോസ്, ഡോ. ജോഷ്വ മാർ നിക്കോദിമോസ് എന്നീ വന്ദ്യ പിതാക്കന്മാരുടെ മഹനീയ നേതൃത്വത്തിൽ

- സന്ധ്യാ നമസ്ക്കാരം ■ ഗാനശുശ്രൂഷ ■ വചന ശുശ്രൂഷ
- മദ്ധ്യസ്ഥ പ്രാർത്ഥന ■ ബുധനാഴ്ച ധ്യാനയോഗങ്ങൾ
- അഭയം പ്രാർത്ഥനാ സംഗമം ■ ഭദ്രാസന സുവിശേഷ സംഘം ധ്യാനം
- കാതോലിക്കേറ്റ് ശതാബ്ദി– അഖില മലങ്കര സൺഡേസ്ക്കൂൾ ആദ്ധ്യാപക സംഗമം
- ഭക്തി നിർഭരമായ റാസ ■ വിശുദ്ധ മൂന്നിന്മേൽ കുർബ്ബാന ■ പുഴുക്കു നേർച്ച

Kallooppara Valiyapally, St. Mary's Pilgrim Centre, Kallooppara P.O.,
Tiruvalla, Pathanamthitta, Ph: 0469-2677211, www.kallooppara church.om



# മലങ്കരസഭ

ലക്കം 7,
പുസ്തകം 69
ജൂലൈ 2012

ദേവലോകം, കോട്ടയം -04. ഫോൺ: 0481 - 2573234
Fax : +91 481 2573234

**5** മഹാപുരോഹിത സന്ദേശം

**10** പ്രാർത്ഥന
യേശുവേ ദാവീദുപുത്രാ...
- ഫാ. ഡോ. ഏബ്രഹാം ഉമ്മൻ

**12** സഭാകാര്യം
മാർത്തോമ്മൻ പൈതൃകം
- ഫാ.ഡോ. ഒ. തോമസ്

**16** ആത്മീയത
ഒരുനാൾ വരും
- Col (Retd) അലക്സ് പി. ഫിലിപ്പ്

**19** നാമകരണം
വ്യക്തിനാമങ്ങളും...
- നിധി അലക്സ് എം. നൈനാൻ

**28** വൈദികം
ചില വൈദിക ചിന്തകൾ...
- പ്രൊഫ. ഡോ. എം.എസ്. സാമുവേൽ

**34** വേദച്ചുരുൾ
വി. സഭ
- പി.ഇ. സ്ക്കറിയ

ഫെയ്സ് ബുക്ക് **8**
ആത്മഹത്യയ്ക്കു മുമ്പ്...
- അനന്തു വാസുദേവ്

എഡിറ്റോറിയൽ **6**
കുരിശിന്റെ വഴി..
- ഫാ. ജോൺ തോമസ് കരിങ്ങാട്ടിൽ

അനൗദ്യോഗികം **23**
ഗെറ്റ് വെൽ സൂൺ
- ഡോ. സൂസൻ പി. ജോൺ

കനൽ വഴികൾ **26**
അകത്തെ വെളിച്ചമായ്...
- ജോജി മണ്ണാറക്കുളഞ്ഞി

സ്ഥിരം പംക്തികൾ

ധ്യാനപംക്തി, വനിതാസഭ, ആയുർദർശനം, പിൻമൊഴി, സമ്യഗ് ദർശനം, വാർത്തകൾ, സൺഡേസ്ക്കൂൾ വാർത്തകൾ, കത്തുകൾ, ചുറ്റുവട്ടം.




CONTENTS

മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ ഔദ്യോഗിക മാധ്യമം

# മലങ്കരസഭ



**വരിസംഖ്യ**

| | |
|---|---|
| *ഇന്ത്യയിൽ* | |
| *ഒറ്റപ്രതി* | *: 15 രൂപ* |
| *ഒരു വർഷം* | *: 150 രൂപ* |
| *3 വർഷം* | *: 450 രൂപ* |
| *വിദേശത്തേക്ക്* | |
| *ഒരു വർഷം* | *: 2000 രൂപ* |

ഫാ. ഷാലു ലൂക്കോസ്, തിരുമംഗലം

# സമ്യഗ് ദർശനം

ഒരു ഗുരു തന്റെ ശിഷ്യനെ ചില പാഠങ്ങൾ പഠിക്കുവാനായി ജനക മഹാരാജാവിന്റെ സദസിലേക്കയച്ചു. ബ്രാഹ്മണനായ യുവാവ് ഗുരുവിനോട് അന്വേഷിച്ചു. 'ക്ഷത്രിയനായ ഒരു രാജാവ് എന്താണ് പഠിപ്പിക്കുക' ഗുരു പറഞ്ഞു. എന്റെ നിർദ്ദേശം അനുസരിക്കുക. അഹംഭാവം ഒന്നും കൂടാതെ ശിരസ്സ് നമിക്കുക. നിങ്ങൾ സന്യാസിയാണെന്നും അയാൾ ഗൃഹസ്ഥാശ്രമിയെന്നും വിചാരപ്പെടാതിരിക്കുക. രാജാവിനെ ഗുരുവായി സ്വീകരിക്കുക. യുവാവ് ഭാരത്തിലായി ഞാൻ ഒരു ബ്രാഹ്മണൻ അയാൾ ഒരു ക്ഷത്രിയൻ വ്യവസ്ഥയനുസരിച്ച് പഠിപ്പിക്കേണ്ടവൻ ബ്രാഹ്മണൻ ഈ ക്ഷത്രിയൻ എന്നെ എന്ത് പഠിപ്പിക്കാനാണ്. ഉന്നതജാതിക്കാരനായ ഞാൻ എങ്ങനെ ക്ഷത്രിയന്റെ മുമ്പിൽ ശിരസ്സ് നമിക്കും.

യുവാവ് വൈമനസ്യത്തോടെ രാജാവിനെ കണ്ട് വണങ്ങി ഉള്ളിൽ ഗുരുവിനോട് ദേഷ്യവും തോന്നി. ജനകരാജാവ് അയാളുടെ മനോഗതം മനസ്സിലാക്കി ഇത്രയൊന്നും മുൻവിധിയുടെ ആവശ്യമില്ല എന്ന് ഉപദേശിച്ചു യുവാവ് പറഞ്ഞു. 'ഗുരു നിർദ്ദേശിച്ചത് കൊണ്ട് ഞാൻ വന്നു. ഇവിടെ ഒന്നും പഠിക്കാനുണ്ടെന്ന് എനിക്ക് തോന്നുന്നില്ല. സദസ്സിൽ ഒരു യുവതി നൃത്തം ചെയ്യുന്നതിൽ നിന്ന്, സദസ്യർ വീഞ്ഞ് കുടിക്കുന്നതിൽ നിന്ന് എന്ത് പഠിക്കാനാണ്. ഞാൻ പോകുകയാണ്. ഒരു രാത്രി തങ്ങിയിട്ട് പ്രഭാതത്തിൽ പോകാൻ രാജാവ് നിർദ്ദേശിച്ചു.

കൊട്ടാരത്തിലെ ഏറ്റവും പ്രൗഢമായ മുറി അയാൾക്ക് ഒരുക്കപ്പെട്ടു യുവാവ് നിദ്രയിലേക്ക് പോകുന്നത് വരെ രാജാവ് അയാളുടെ സൗകര്യങ്ങൾ അന്വേഷിച്ചു. യുവാവ് കിടക്കിയിൽ സ്വസ്ഥമായി കിടന്നു. കണ്ണുകൾ മുകളിലേക്ക് പായിച്ചു നേർത്ത നൂലിൽ കെട്ടിയിട്ടിരിക്കുന്ന തിളങ്ങുന്ന വാൾ തൂക്കിയിട്ടിരിക്കുന്നു. ഏത് നിമിഷവും ശിരസ്സിൽ പതിച്ച് താൻ മരിക്കും ആ രാത്രി അയാൾ ഉറങ്ങാതെ സൂക്ഷ്മതയോടെ കഴിച്ചു. രാവിലെ രാജാവിനോട് പരാതിപ്പെട്ടു. വാൾ നിങ്ങളുടെ ഒരു ജീവൻമരണ പ്രശ്നമായിരുന്നു. ഏത് നിമിഷവും നിങ്ങളെ മരണപ്പെടുത്താവുന്നതിനെ പ്രതിരോധിക്കാൻ നിങ്ങൾ ശ്രമിച്ചു. അതൊരു പാഠമാണ്. രാജാവ് പറഞ്ഞു. സദസ്സിൽ സുന്ദരിയായ സ്ത്രീ നൃത്തം ചെയ്യുമ്പോഴും എന്റെ തലയ്ക്കു മീതേ തൂങ്ങിക്കിടക്കുന്ന വാളിനേപ്പറ്റി ഞാൻ ബോധവാനാണ് വീഞ്ഞ് കുടിച്ചുകൊണ്ടിരിക്കുമ്പോഴും അത് അങ്ങനെ തന്നെ ഏത് നിമിഷവും കടന്നു വരുന്ന മരണത്തെപ്പറ്റി ഞാൻ ബോധവാനാണ്. അതുകൊണ്ട് ഒരാശ്രമത്തിൽ എന്നപോലെ കൊട്ടാരത്തിലും എനിക്ക് കഴിയാം.

ജീവിതത്തിന്റെ ഏത് നിമിഷത്തിലും ജാഗ്രതയോടെയായിരിക്കുക എന്നതാണ് പാഠം. നമ്മെ കീഴടക്കാവുന്ന മരണങ്ങളെപ്പറ്റി അവബോധം ഉണ്ടായിരിക്കുക എന്നതാണ് ലോകം തരുന്ന ആസ്വാദനങ്ങളിൽ ജീവിക്കുമ്പോഴും അതിന്റെ ഇടവേളകളിൽ എത്താവുന്ന മരണം മറക്കപ്പെടേണ്ടതല്ല എന്ന് നിരന്തരം ഉൾബോധം നമ്മെ ഓർമ്മിപ്പിക്കണം.

ശിരസ്സ് കുനിക്കുന്നത് നമ്മുടെ ഒരു പ്രശ്നമാണ് അയാൾ നമ്മെക്കാൾ താഴെയാണെങ്കിൽ അത് സംഘർഷമാണ്. ഒരാൾക്ക് വിധേയപ്പെടുക വലിയബുദ്ധിമുട്ടാണ്. അയാൾ നമ്മേക്കാൾ അജ്ഞാനിയാണെന്ന് തോന്നിയാൽ സന്ദേഹമാണ്. ഞാൻ എന്തൊക്കെയാണെന്ന അഹന്തയിലാണ് നമ്മൾ അതുകൊണ്ട് മറ്റുള്ളവർ അത്രയും ആയിട്ടില്ല എന്ന് വിചാരപ്പെടുകയാണ്. നമ്മോട് മറ്റുള്ളവരെ താരതമ്യപ്പെടുത്തി ജീവിച്ചും നമുക്ക് മാത്രമായി ഒരു ഈഗോയുടെ സിംഹാസനം മിനുക്കിയും, നമുക്ക് മേൽ വീഴാവുന്ന ആത്മാവിനെ മരണപ്പെടുത്തുന്ന വാൾ മറന്ന് പോകരുത്.

# മഹാപുരോഹിത സന്ദേശം



മുതിർന്നവരെ ബഹുമാനിക്കുകയും ആദരിക്കുകയും ചെയ്യുന്ന അതിശ്രേഷ്ഠമായ ഒരു പാരമ്പര്യം നമ്മുടെ കൈമുതലായിരുന്നു. എന്നാൽ ആഗോളവൽക്കരണത്തിന്റെ ഈ നാളുകളിൽ മുതിർന്നവരും വൃദ്ധരും പാർശ്വവൽക്കരിക്കപ്പെടുന്ന ദയനീയചിത്രമാണ് നാം കാണുന്നത്. വൃദ്ധജനങ്ങൾ അഗണ്യകോടിയിൽ തള്ളപ്പെടുന്ന പീഢിപ്പിക്കപ്പെടുന്ന വാർത്തകൾ നിത്യേന നാം അറിഞ്ഞുകൊണ്ടിരിക്കുന്നു. ലോക ജനസംഖ്യയിൽ വൃദ്ധരുടെ എണ്ണം വർദ്ധിച്ചിരിക്കുന്ന പ്രവണതയാണ് കാണുന്നത്. ഇപ്പോഴത്തെ സ്ഥിതി വിവരണക്കണക്കുകൾ അനുസരിച്ച് ലോകജനസംഖ്യയുടെ 10% അറുപതുവയസ്സിനുമുകളിലുള്ളവരാണ്. 2020 ആകുമ്പോഴേക്കും വൃദ്ധരുടെ എണ്ണം നൂറുകോടിയും 2030-ൽ ആകെ ജനസംഖ്യയുടെ മൂന്നിൽ ഒന്നും ആയി മാറുമെന്നാണ് അനുമാനിക്കപ്പെടുന്നത്. നമ്മുടെ ഭാരതത്തിൽ 2016 ആകുമ്പോഴേക്ക് 8.9% ആളുകൾ വൃദ്ധജനങ്ങളായിരിക്കും. 2061-ൽ ലോകത്തിൽ ഏറ്റവും അധികം വൃദ്ധജനങ്ങൾ ഇന്ത്യയിലായിരിക്കുമെന്ന് പ്രവചനങ്ങൾ പറയുന്നു.

വൈദ്യശാസ്ത്രരംഗത്തെ വൻകുതിപ്പുകൾ മൂലം ആയുർദൈർഘ്യം വർദ്ധിക്കുന്നു; ശൈശവമരണനിരക്ക് വളരെ കുറയുന്നു. ഇതുമൂലം മുതിർന്ന പൗരന്മാരുടെ എണ്ണം ക്രമാനുഗതമായി വർദ്ധിക്കുന്നു. വൃദ്ധജനസംഖ്യയിലുണ്ടാകുന്ന ഈ വർദ്ധനവ് നമ്മുടെ സാമൂഹ്യജീവിതത്തിൽ വൻകിട മാറ്റങ്ങൾക്ക് ഇടയാകുന്നു. കൂട്ടുകുടുംബവ്യവസ്ഥയിൽ നിന്ന് അണുകുടുംബങ്ങളിലേക്കുള്ള ചുവടുമാറ്റം, കാർഷിക മേഖലയെ അവഗണിച്ച് വ്യവസായസേവനരംഗങ്ങളിൽ മാത്രമുള്ള ശ്രദ്ധ, ഗ്രാമങ്ങളിൽ നിന്ന് പട്ടണങ്ങളിലേക്കുള്ള കുടിയേറ്റം, ആഗോളവൽക്കരണത്തിന്റെ ഭാഗമായി യുവജനങ്ങൾ മറ്റ് രാജ്യങ്ങളിലേക്ക് ചേക്കേറുന്നത്, മാതാപിതാക്കളെ തനിച്ചാക്കി ജീവിതപങ്കാളിയും, മക്കളും ഒരുമിച്ച് ജീവിക്കുവാൻ ധൃതിപ്പെടുന്ന യുവതലമുറയുടെ മനോഭാവം ഇതെല്ലാം വൃദ്ധരുടെ ജീവിതം ഇന്ന് ദുസ്സഹമാക്കിയിരിക്കുന്നു.

അറുപതു വയസ്സുകഴിഞ്ഞ മുതിർന്ന ആളുകൾക്ക് ആവശ്യമായ ഭക്ഷണം, വസ്ത്രം, പാർപ്പിടം, ആരോഗ്യപരിപാലനം, സുരക്ഷിതത്വം ഇവ നൽകുവാൻ നമ്മുടെ സമൂഹത്തിനു കഴിഞ്ഞേ മതിയാവൂ. അറുപതു കഴിഞ്ഞ മുതിർന്നവരുടെ അറിവും, അനുഭവവും, വൈദഗ്ദ്ധ്യവും ഏറ്റവും ഉപയോഗപ്പെടുവാൻ നാം മേഖലകൾ കണ്ടെത്തണം. അവഗണിക്കപ്പെടുന്ന വൃദ്ധരെ സംരക്ഷിക്കുവാൻ വേണ്ട സംവിധാനങ്ങൾ ഒരുക്കണം. വൃദ്ധരുടെ ശരിയായ സംരക്ഷണം ഉറപ്പുവരുത്തുവാൻ വേണ്ട സംവിധാനങ്ങൾ ഒരുക്കണം. വൃദ്ധരുടെ ശരിയായ സംരക്ഷണം ഉറപ്പുവരുത്തുന്ന നിയമനിർമ്മാണം ഗവൺമെന്റുകൾ നടത്തി അവയെ പ്രാബല്യത്തിൽ കൊണ്ടുവരണം.

സഭയും ഇക്കാര്യത്തിൽ ഉണരേണ്ടിയിരിക്കുന്നു. ഈ വർഷം ഒക്ടോബർ, നവംബർ, ഡിസംബർ മാസങ്ങളിൽ എല്ലാ ഇടവകകളിലും ഈ വിഷയം സമഗ്രമായി പഠിക്കുകയും ചർച്ചചെയ്യുകയും, വൃദ്ധരുടെ ക്ഷേമവും സുരക്ഷിതത്വവും ഉറപ്പുവരുത്തുവാൻ പരിശ്രമിക്കുകയും വേണം. സഭയുടെ മാനവശാക്തീകരണ വിഭാഗം ഈ ദിശയിലുള്ള ചില പ്രാഥമിക പരിശ്രമങ്ങൾ നടത്തുന്നു എന്നറിയുന്നതിൽ നാം സന്തോഷിക്കുന്നു.

“സ്നേഹത്തണലിൽ ഈ സായാഹ്നം” എന്ന ശീർഷകത്തിൽ നടപ്പാക്കുവൻ ഉദ്ദേശിക്കുന്ന പദ്ധതി സംബന്ധിച്ച് സഭാകേന്ദ്രത്തിൽ നിന്നും നൽകുന്ന നിർദ്ദേശങ്ങൾ അനുസരിച്ച് എല്ലാ ഇടവകകളിലും ഇതു സംബന്ധിച്ച പ്രോഗ്രാമുകളും കർമ്മപരിപാടികളും ആവിഷ്ക്കരിക്കണമെന്ന് സ്നേഹപൂർവ്വം നാം ഉദ്ബോധിപ്പിക്കുന്നു.

**ബസ്സേലിയോസ് മാർത്തോമാ പൗലോസ് ദ്വിതീയൻ**

EDITORIAL

# കുരിശിന്റെ വഴിയിലെ പുതിയ ഇതിഹാസം



# EPIC IN THE WAY OF CROSS

"മെത്രാപ്പോലീത്തായ്ക്ക് സ്വർണ്ണവടിയും സ്വർണ്ണ സ്ലീബായും ആവശ്യമില്ല. ലളിത ജീവിതമാണ് ആവശ്യം. അതിനാൽ തടികൊണ്ടുള്ള വടിയും സ്ലീബായും മതി....."

മേൽപ്പട്ട സ്ഥാനത്ത് 54-ാം വയസ്സിൽ എത്തിയ മാത്യൂസ് മാർ ബർന്നബാസ് തിരുമേനിയുടെ നിശ്ചദാർഢ്യം സമ്പൂർണ്ണമായിരുന്നു. രണ്ടു പതിറ്റാണ്ടോളം അമേരിക്കൻ ഭദ്രാസനത്തെ നയിച്ച അദ്ദേഹത്തിന്റെ ജീവിത ലാളിത്യവും വിശുദ്ധിയും അനേകരെ ആകർഷിച്ചു. അമേരിക്കയിൽ ദീർഘകാലം താമസിച്ചിട്ടും 1978-ൽ എടുത്ത തീരുമാനത്തിന് വിഘ്നം ഉണ്ടായില്ല. തടിക്കുരിശും വടിയും പിടിച്ച് സ്നേഹത്തിന്റെ ദിവ്യദൂത് പകർന്ന അദ്ദേഹം അമേരിക്കയിലെ സർവ്വവിശ്വാസികളുടെയും ഹൃദയം കീഴടക്കി.

അങ്കമാലി (1978-92), കോട്ടയം (1980-85) ഭദ്രാസനങ്ങളുടെ സഹായമെത്രാപ്പോലീത്തായായും 1982 ജൂൺ ഒന്നിന് രൂപീകരിച്ച ഇടുക്കി ഭദ്രാസനത്തിന്റെ പ്രഥമ മെത്രാപ്പോലീത്തായായും സേവനം അനുഷ്ഠിച്ചതിലെ അനുഭവ പരിചയം അമേരിക്കൻ ജനതയെ സമഗ്രമായി സ്വാധീനിക്കുവാൻ കഴിഞ്ഞു. അമേരിക്കൻ ഭദ്രാസനത്തെ 19 വർഷത്തിലധികം ധീരമായി നയിച്ച (1992-2011) അദ്ദേഹം പറയുന്നു:

"അമേരിക്കയിലെ മലങ്കര ഓർത്തഡോക്സ് സഭയുടെ ഭാവിയെപ്പറ്റി ആശങ്കപ്പെടുവാൻ ഒന്നും ഇല്ല. ഇവിടെയെല്ലാം ഭദ്രമാണ്...."

ഭരണ സൗകര്യത്തിനായി അമേരിക്കൻ ഭദ്രാസനത്തെ 'നോർത്ത് ഈസ്റ്റ്' എന്നും 'സൗത്ത് വെസ്റ്റ്' എന്നും 2009 ഏപ്രിലിൽ വിഭജിച്ചു. മാത്യൂസ് മാർ ബർന്നബാസ് മെത്രാപ്പോലീത്താ അവിഭജിത അമേരിക്കൻ ഭദ്രാസനത്തിൽ 18 വർഷവും നോർത്ത് ഈസ്റ്റ് ഭദ്രാസനത്തിൽ ഒരുവർഷത്തിലധികവും (2009-2011) ശുശ്രൂഷിച്ചു. ദീർഘകാലം സഹായമെത്രാപ്പോലീത്തായായി സേവനം അനുഷ്ഠിച്ച സഖറിയാ മാർ നിക്കളാവോസ് തിരുമേനി 2011 ഫെബ്രുവരി മുതൽ ഭദ്രാസനാധിപനായി. 2009 ജൂൺ മുതൽ സൗത്ത് വെസ്റ്റിൽ ഭദ്രാസനാധിപനായി അലക്സിയോസ് മാർ യൗസേബിയോസ് മെത്രാപ്പോലീത്തായും ചുമതല വഹിക്കുന്നു.

കേരളത്തിലെ വിവിധ ഭദ്രാസനങ്ങളിലായി 14 വർഷവും (1978-92), അമേരിക്കൻ ഭദ്രാസനങ്ങളിൽ 19 വർഷവും ഇടയപരിപാലനം നടത്തി സ്നേഹവും ത്യാഗവും വിശുദ്ധിയും ഇടയത്വ ശുശ്രൂഷയിൽ ഹൃദ്യമാക്കിയ അദ്ദേഹം 33 വർഷം മെത്രാപ്പോലീത്തായായി ഭരണം നിർവഹിച്ചു. 2011 ജനുവരി 18-ന് ഭദ്രാസന ഭരണത്തിൽ നിന്നും വിരമിച്ചു.

ഡോ. തോമസ് മാർ മക്കാറിയോസ് തിരുമേനിയാണ് 1979-ൽ രൂപീകരിച്ച അമേരിക്കൻ ഭദ്രാസനത്തിന്റെ പ്രഥമ മെത്രാപ്പോലീത്താ (1979-92). പിൻഗാമിയായി എത്തിയ മാത്യൂസ് മാർ ബർന്നബാസ് തിരുമേനി ദൈവകൃപയുടെ നീർച്ചാലുകൾ രുചിച്ചറിഞ്ഞ്, ജീവിത സുകൃതങ്ങളായി പഠിപ്പിക്കുന്ന സ്നേഹവും സഹനവും ക്ഷമയും സ്വന്തം ഇടയ പരിപാലനത്തിന്റെ വ്രതമുദ്രകളാക്കിത്തീർത്തു. കഠിനാദ്ധ്വാനം, പരസഹായം, പ്രോത്സാഹനം എന്നിവയിലൂടെ പൊതുനന്മ ലക്ഷ്യമാക്കി ശുശ്രൂഷ നയിച്ചു. അതിനാൽ ദീർഘകാലത്തെ അമേരിക്കൻ ജീവിതത്തിലും ജീവിത ലാളിത്യവും സൗമ്യഭാവവും വ്യക്തിബന്ധങ്ങളിൽ പ്രകാശം നിറയ്ക്കുന്നു.

അമേരിക്കൻ ഭദ്രാസനത്തിൽ 1990 കളിൽ സൃഷ്ടിക്കപ്പെട്ട പ്രതിസന്ധികൾ തീർപ്പാക്കി ഭരണ നിർവഹണത്തിനായി എത്തിയത് മാത്യൂസ് മാർ ബർന്നബാസ് തിരുമേനി ഓർക്കുന്നു:

"ഇവിടെ വന്നെത്തിയ എനിക്ക് താമസിക്കുന്നതിന് ഒരു പള്ളിമുറിപോലും ലഭിച്ചില്ല. താൽക്കാലികമായി വീടുകളിൽ താമസിച്ചു. പിന്നീട് ന്യൂയോർക്കിലെ ബലറോസിൽ കെട്ടിടം വാങ്ങി താമസമാക്കി. 2009-ൽ മട്ടൻടൗണിൽ 3 ഏക്കർ സ്ഥലം വാങ്ങി. 8000 സ്ക്വയർ ഫീറ്റിൽ അരമന പണിതു. 2010 സെപ്തംബറിൽ ഭദ്രാസന ആസ്ഥാനം പുതിയ അരമനയിലാക്കി. എല്ലാം ദൈവത്തിന്റെ കൃപ മാത്രം. എന്റെ ജീവിതത്തിൽ ഉടനീളം ദൈവത്തിന്റെ കൃപ ഞാൻ കാണുന്നു".

മേൽപ്പട്ട സ്ഥാനത്തേക്ക് 1977-ൽ തെരഞ്ഞെടുക്കപ്പെട്ടശേഷമാണ് നട്ടെല്ലിൽ വളർന്ന ട്യൂമർ തിരിച്ചറിയുന്നത്. വെല്ലൂർ മെഡിക്കൽ കോളേജിൽ ശരീരത്തിലെ നാഡീവ്യൂഹത്തിന് തകരാർ സംഭവിക്കാതെ ഒമ്പതു മണിക്കൂർ നീണ്ട ശസ്ത്രക്രിയയിലൂടെ ട്യൂമർ മുഴുവനായി നീക്കം ചെയ്യാൻ സാധിച്ചത് ദൈവകൃപയുടെ സ്നേഹസ്പർശമായി.

അമേരിക്കൻ ഭദ്രാസനം ഇന്ത്യയുടെ നാലിരട്ടി വലുപ്പം വരും. 50 സംസ്ഥാനങ്ങളിലും കാനഡയിലുമായി 100 ലധികം പള്ളികളും വൈദികരും 5000 ത്തിലധികം കുടുംബങ്ങളും ഉള്ള ഭദ്രാസനത്തെ ശാന്തിതീരത്ത് എത്തിച്ച ഋഷിവര്യനാണ് മാർ ബർന്നബാസ് തിരുമേനി. പ്രാർത്ഥന, എളിമ, ലാളിത്യം എന്നിവ ജീവിതവ്രതമാക്കി ദീർഘകാലം ന്യൂയോർക്കിൽ താമസിച്ചിട്ടും നാട്ടിലേക്ക് തിരിച്ചുപോകുവാൻ ഇഷ്ടപ്പെട്ടു. 2011 മെയ് 25-ന് വൈകിട്ട് ഒൻപതിന് കെന്നഡി എയർപോർട്ടിൽവച്ച് പിൻഗാമിയായ സഖറിയാ മാർ നിക്കളാവോസ് തിരുമേനിയുടെ കരം പിടിച്ച് അദ്ദേഹം പറഞ്ഞു:

"അമേരിക്കയിൽ ആഢംബര കാറുകളും അത്യാധുനിക സൗകര്യങ്ങളും സമൃദ്ധിയും അനവധിയാണ്. എങ്കിലും ഇവിടുന്ന് വിട്ടുപിരിയാൻ ഞാൻ ആഗ്രഹിക്കുന്നു. ഇനിയുള്ള ശിഷ്ടായുസ്സ് രോഗങ്ങളും കഷ്ടതകളും ഉള്ളവരോടൊപ്പം പ്രവർത്തിക്കണം. അവർക്ക് എന്റെ സാന്നിധ്യം ഉണ്ടാകണം".

അമേരിക്കയിൽ ഒരു കാപ്പായും ഒരു തടിക്കുരിശും ഒരു വടിയുമായി ശുശ്രൂഷ നടത്തിയപ്പോൾ ലഭിച്ച മുഴുവൻ തുകയും ഭദ്രാസനത്തിനു നൽകി. "ഈ പണം ഇവിടുത്തെ മെത്രാച്ചനായിരുന്നപ്പോൾ കിട്ടയതാണ്. ഇത് ഇവിടുത്തെ മെത്രാസനത്തിനുള്ളതാണ്. എനിക്ക് കാശിന് ആവശ്യമില്ല...."

ലഭ്യമായ അധികാരവും, സമൃദ്ധമായ സംസ്കാരത്തിലെ ജീവിത സുഖവും സമ്പാദിച്ച മുഴുവൻ പണവും ഉപേക്ഷിച്ച് കുരിശിന്റെ വഴിയിൽ സഞ്ചരിച്ച മാത്യൂസ് മാർ ബർന്നബാസ് മെത്രാപ്പോലീത്താ പണിതുയർത്തിയത് സ്നേഹത്തിന്റെയും പരിത്യാഗത്തിന്റെയും പുതിയ ഇതിഹാസപർവ്വമാണ്. കോട്ടയം പാമ്പാടി ദയറായിൽ വിശ്രമജീവിതം നയിക്കുന്ന ഈ ഗുരുവര്യൻ ആഗസ്റ്റ് 9-ന് 88-ാം വയസ്സിലേക്ക് പ്രവേശിക്കുന്നു. പ്രഭോ, ഹൃദയപൂർവ്വമായ ആദരവുകൾ!

" അമേരിക്കയിൽ ആഢംബര കാറുകളും അത്യാധുനിക സൗകര്യങ്ങളും സമൃദ്ധിയും അനവധിയാണ്. എങ്കിലും ഇവിടുന്ന് വിട്ടുപിരിയാൻ ഞാൻ ആഗ്രഹിക്കുന്നു. ഇനിയുള്ള ശിഷ്ടായുസ്സ് രോഗങ്ങളും കഷ്ടതകളും ഉള്ളവരോടൊപ്പം പ്രവർത്തിക്കണം. അവർക്ക് എന്റെ സാന്നിധ്യം ഉണ്ടാകണം "

**ഫാ. ജോൺ തോമസ് കരിങ്ങാട്ടിൽ**
ചീഫ് എഡിറ്റർ
karingattilachan@gmail.com






അനന്തു വാസുദേവ്

# ആത്മഹത്യക്കുമുമ്പ്

## ഫേസ് ബുക്ക് ഉപയോഗിക്കുന്ന വിധം

ഏതാനും ദിവസങ്ങൾക്കു മുൻപ് ഒരു വാർത്ത വന്നു. ഇരുപത്തൊന്നുകാരനായ എഞ്ചിനിയറിങ്ങ് വിദ്യാർത്ഥി ട്രെയിൻ കയറാൻ പോകവേ കരുനാഗപ്പള്ളിയിൽ ട്രെയിൻ തട്ടി മരിച്ചു. തിരുനെൽവേലിയിലെ കോളേജിലേക്ക് പുറപ്പെട്ട വിഷ്ണു ആണ് മരിച്ചത്. ഒരു സാധാരണ അപകടമരണം എന്നതിനപ്പുറം വലിയ വാർത്തകളൊന്നും മാധ്യമങ്ങളിൽ കണ്ടില്ല. പക്ഷേ വിഷ്ണുവിന്റെ ഫേസ്ബുക്ക് പേജ് പരിശോധിച്ചപ്പോൾ അതൊരു സ്വാഭാവിക മരണം തന്നെയെന്ന് വിശ്വസിക്കാൻ അല്പം ബുദ്ധിമുട്ട്. അവസാനദിവസങ്ങളിൽ വിഷ്ണു പോസ്റ്റ് ചെയ്തിരിക്കുന്ന സ്റ്റാറ്റസുകൾ ഒരു ആത്മഹത്യയുടെ ചുവയുള്ളതാണ്. പ്രണയനൈരാശ്യം മൂലം നിരാശനായ അവസ്ഥയാണ് അതിൽ വ്യക്തമാവുന്നത്.

ഇരുപത്തിയാറിനു വൈകിട്ടാണ് ഇയാൾ മരിക്കുന്നത്. അതിനു മുൻപുള്ള അവസാന മൂന്ന് അപ്ഡേറ്റുകൾ നോക്കൂ...

1. Last Few days of my life...
   I Want to die, plz any1 can suggest gud way 4 suicide...
2. Dont fall in love....
   Premam oru time pass ayi matrame kanavoo...
3. Good by everybody....

മരിക്കുന്നതിനു തൊട്ടു തലേദിവസം വൈകിട്ട് വിഷ്ണുവിന്റെ ഫേസ്ബുക്ക് പ്രൊഫൈലിൽ പ്രത്യക്ഷപ്പെട്ടതാണ് ഇവ. ഇതിൽ രണ്ടാമത്തെ അപ്ഡേറ്റിൽ പ്രണയനൈരാശ്യമാണ് കാരണം എന്നു വ്യക്തമാണ്. ആരേയും പ്രണയിക്കരുതെന്നും, പ്രണയമൊരു നേരമ്പോക്കായേ കാണാവൂ എന്നും പറയുന്നു. അതിനു മുൻപ് തന്നെ പറഞ്ഞു 'എന്റെ ' ജീവിതത്തിലെ അവസാന ദിവസങ്ങളാണ്, എനിക്ക് മരിക്കണം, ആത്മഹത്യക്കുള്ള വഴികൾ പറഞ്ഞു തരാമോ' എന്ന്. അവസാനം എല്ലാവർക്കും 'ഗുഡ്ബൈ' യും പറഞ്ഞു.

മരണചിന്ത പങ്കുവയ്ക്കുന്ന ഈ അപ്ഡേറ്റുകൾ ഇയാളുടെ മുന്നൂറിലധികം ഫേസ്ബുക്ക്



വിളിച്ചു പറഞ്ഞു. ഒരു പിന്തുണ പ്രതീക്ഷിച്ചെങ്കിലും ഫലം നിരാശ.

ഒരു സുഹൃത്ത് മനോവിഷമം മൂലം എന്തെല്ലാമോ വിളിച്ചു പറഞ്ഞിട്ടും അതിലെത്രത്തോളം ഗൗരവമുണ്ടെന്നു പോലും ചിന്തിക്കാത്ത മുന്നൂറോളം ആളുകളുടെ ചിന്ത എന്തായിരിക്കും? ഫേസ്ബുക്ക് ഒരു സൗഹൃദക്കൂട്ടായ്മ തന്നെയാണോ?

ഇവിടെ വെറുതേയൊരു നിഗമനത്തിലെത്താൻ കഴിയില്ല. പ്രധാന കാരണം ഇയാളെ പരിചയമില്ല. എങ്ങനെയുള്ള ആളായിരുന്നെന്നോ എന്തൊക്കെ സംഭവിച്ചിട്ടുണ്ടെന്നോ അറിയില്ല. അഞ്ചോ ആറോ അപ്ഡേറ്റ്സിൽ കൂടുതൽ ചെയ്തിട്ടില്ല. മുന്നൂറിലധികം ഫ്രണ്ട്സ് ഉണ്ടെങ്കിലും അവർ ശ്രദ്ധിച്ചിട്ടുണ്ടാവില്ല. ഇനി ഇതൊക്കെ കണ്ടിട്ടും ഫോൺ വഴിയോ മറ്റോ ആരെങ്കിലും ബന്ധപ്പെട്ടിരുന്നോ എന്നും അജ്ഞാതം.

പക്ഷേ വിഷ്ണു മരിച്ചു കഴിഞ്ഞ് പല കമന്റ്സും അപ്രത്യക്ഷമായി. അതിനുശേഷം വന്ന കമന്റുകൾ ഒരു കുറ്റബോധത്തിന്റെ സ്വരത്തിലായിരുന്നു. 'നമ്മൾ ഒന്നും ചെയ്തില്ല', 'ആരും ഒന്നും കാര്യമാക്കിയില്ല' 'അവനെ നമുക്ക് രക്ഷിക്കാമായിരുന്നു' എന്നിങ്ങനെയുള്ള കമന്റുകൾ പ്രത്യക്ഷപ്പെട്ടിട്ടുണ്ട്. പെണ്ണിനു വേണ്ടി ജീവിതം നശിപ്പിച്ചു തുടങ്ങിയ കമന്റുകൾ, വിഷ്ണുവിന്റെ പ്രശ്നങ്ങൾ പലർക്കുമറിയാമായിരുന്നു എന്ന സൂചനയാണ് നൽകുന്നത്. തനിക്ക് മരിക്കണമെന്ന് അയാൾ പറഞ്ഞപ്പോൾ ഒരു

ശേഷം 13-ാം പേജിൽ

> ഒന്നു ചിന്തിച്ചാൽ മനുഷ്യന്റെ സ്വാർത്ഥത ഏറ്റവും ലളിതമായി കാണുന്ന ഒരിടമല്ലേ ഫേസ്ബുക്ക്.

ഫ്രണ്ട്സിന്റെ കമ്പ്യൂട്ടർ സ്ക്രീനിൽ തെളിഞ്ഞു കാണും. എന്നാൽ രണ്ടോ മൂന്നോ ലൈക്കുകളും ഏതാനും കമന്റുകളുമായിരുന്നു മറുപടി.

കമന്റുകൾ പലതും കളിയാക്കിക്കൊണ്ടുള്ളവ. എംബിബിഎസ് വിദ്യാർത്ഥിനിയായ സഹോദരിയും ഈ അപ്ഡേറ്റ് കണ്ടു, കമന്റായി ഒരു സ്മൈലി ഇടുകയും ചെയ്തു.

ഒറ്റ നോട്ടത്തിൽ ആരും പറയും അവനൊരു വിഡ്ഢി എന്ന്. ഒരു പെണ്ണിനെ ഓർത്തു ജീവിതം കളഞ്ഞു, അച്ഛനേയും അമ്മയേയും ഓർത്തില്ല, ഇരുപത്തൊന്നാം നൂറ്റാണ്ടിലും പ്രണയനഷ്ടത്താൽ ഒരുവൻ ആത്മഹത്യ ചെയ്തോ തുടങ്ങി പലരും പലതും ചോദിക്കും. പക്ഷേ ഇതിൽ കുറച്ചു കൂടി ചിന്തിക്കാനില്ലേ?

സാധാരണ പ്രണയപ്രശ്നങ്ങൾ, കുടുംബവഴക്കുകൾ തുടങ്ങിയവ കൗമാരക്കാർ കൂട്ടുകാരുമൊത്താണ് പങ്കുവയ്ക്കുന്നത്. അതിനു പറ്റിയ കൂട്ടുകാർ ഇല്ലാതെ വരികയോ അവർ സഹായിക്കാതിരിക്കുകയോ ചെയ്യുമ്പോൾ സ്വാഭാവികമായും അടുത്ത പടി സോഷ്യൽ നെറ്റ് വർക്കിൽ പങ്കിടുകയാവും. എല്ലാവരോടും എല്ലാം വിളിച്ചു പറയുക, ആരെങ്കിലും സഹായിക്കുമെന്ന പ്രതീക്ഷയോടെ പലപ്പോഴും സ്വമനസ്സാലെ അങ്ങനെ ചിന്തിച്ചു കൊണ്ടാവണമെന്നില്ല ചെയ്യുന്നത്, പക്ഷേ അന്തിമലക്ഷ്യം അങ്ങനെയാവും.

ആരെങ്കിലും ഒന്ന് ആശ്വസിപ്പിച്ചെങ്കിൽ എന്നു കരുതിയോ അങ്ങനെ ആവശ്യപ്പെട്ടുകൊണ്ടോ ആവില്ല ഈ പങ്കുവയ്ക്കൽ, പക്ഷേ ഉപബോധമനസ്സ് ഒരു താങ്ങ് ലഭിക്കണമെന്ന് മുന്നിൽ കണ്ടുകൊണ്ട് ചെയ്യിക്കുന്നതുതന്നെയാണ് അത്. അതുതന്നെയാവണം ഇവിടെയും സംഭവിച്ചത്. പ്രണയം തകർന്നതിലുള്ള വിഷമം അധികമായപ്പോൾ ആശ്വസിപ്പിക്കാൻ ആരുമെത്തിക്കാണില്ല. അതിനാൽ ഫേസ്ബുക്കിലൂടെ ലോകത്തിനുമുന്നിൽ തന്റെ സങ്കടം





രോഗക്കിടക്കയിൽ ഒരു പുരോഹിതനുണ്ടായ ദൈവാനുഭവം

ഫാ. ഡോ. എബ്രഹാം ഉമ്മൻ

# Prayer & Intercession

# യേശുവേ ദാവീദുപുത്രാ...

***ഇതെഴുതുമ്പോൾ ആദ്യമായി എന്റെ മനസ്സിലേക്ക് വന്നത് ഇത് പ്രസിദ്ധീകരണത്തിന് നൽകുന്നതിന്റെ ഔചിത്യത്തെപ്പറ്റിയുള്ള ശങ്കയാണ്. കാരണം ഒരു വ്യക്തിക്കുണ്ടാകുന്ന ദൈവികാനുഭവം ആ വ്യക്തിയും ദൈവവും തമ്മിലുള്ള സ്വകാര്യവും രഹസ്യാത്മകവുമായ ഒന്നാണെന്ന് വിശ്വസിക്കുന്ന ആളാണ് ഞാൻ. അത് പുറം ലോകത്തെ അറിയിക്കുന്നത് ശരിയാണോ എന്ന സംശയം. എങ്കിലും എന്നേപ്പോലെ വേദനയും കഷ്ടതയുമനുഭവിക്കുന്ന ഏതെങ്കിലും ഒരു രോഗിക്ക് ഇതുമൂലം അല്പം ആശ്വാസവും ധൈര്യവും പ്രത്യാശയും ഉണ്ടാവുകയാണെങ്കിൽ അതിൽ തെറ്റില്ല എന്ന് തോന്നിയതുകൊണ്ടാണ് ഇതെഴുതുവാൻ തുനിഞ്ഞത്.***

ഈ കഴിഞ്ഞ മെയ് മാസം 8-ാം തീയതി പരുമലയിൽ വെച്ച് എന്റെ ബൈപ്പാസ്സ് സർജറി ആയിരുന്നു. കുത്തിവെച്ച് ബോധം കെടുത്തിയതുകൊണ്ട് സർജറി ഒന്നും ഞാനറിഞ്ഞില്ല. എന്നാൽ അതിനുശേഷമുള്ള രോഗശമന ദിവസങ്ങൾ തികച്ചും പ്രയാസമേറിയ സമയമായിരുന്നു. ബോധം കുറേശ്ശെ മടങ്ങി വരുമ്പോൾ ഞാൻ ഏതോ അഗാധ ഗർത്തത്തിലേക്ക് താഴുന്നതായി തോന്നി. ശരിക്കും മരിച്ചിട്ട് വീണ്ടും ജീവിക്കുന്ന അവസ്ഥ. ബോധത്തിന്റെയും അബോധാവസ്ഥയുടെയും ഇടയിലുള്ള ഒരവസ്ഥ. ശരീരത്തിന്റെ പലഭാഗങ്ങളിൽ വിവിധതരം മരുന്നു കയറാനുള്ള ഐ.വി.കൾ മറുഭാഗങ്ങളിൽ മലിന രക്തം വാർന്നുപോകാനുള്ള ഡ്രെയിനേജ് ട്യൂബുകൾ. വായിൽ കൂടി ഉള്ളിലേക്ക് കടത്തി വിട്ടിരിക്കുന്ന വെന്റിലേറ്റർ കുഴൽ ശ്രമിച്ചാൽ പോലും ശബ്ദം വെളിയിലേക്ക് വരികയില്ല. അനങ്ങാനും തിരിയാനും കഴിയാതെ ഒരേ കിടപ്പ്. ഉറക്കവും വരുന്നില്ല. ആ വിഷമാവസ്ഥയിൽ എന്റെ അരികിൽ നിന്നിരുന്ന ഡോക്ടർമാരിലൊരാൾ പറയുന്നത് ഞാൻ കേട്ടു "I know it is difficult, just hand on for sometime, everything will be all right." അതേ, "പിടിച്ചു നിൽക്കാൻ" എന്നെ സഹായിച്ചത് എന്താണന്നല്ലേ? അത് ജീസസ് പ്രെയർ ആയിരുന്നു. വേദപുസ്തകത്തിലെ ഭാഗങ്ങളോ, പ്രാർത്ഥനകളോ ഒന്നും തന്നെ മനസ്സിലേക്ക് വന്നില്ല. എന്നാൽ എവിടെ നിന്നാണെന്നറിയില്ല ജീസസ് പ്രെയർ എന്റെ മനസ്സിലേക്ക് കടന്നു വന്നു. ഞാൻ നേരത്തേ ജീസസ് പ്രെയറിനെപ്പറ്റി വായിച്ചിട്ടുണ്ടെന്നത് ശരിയാണ്. പക്ഷേ ആത്മാർത്ഥമായി ഒരിക്കലും ഞാൻ അത് പ്രാർത്ഥിച്ചിരുന്നില്ല. ജീസസ് പ്രെയർ നിശബ്ദമായി ഉരുവിടാൻ തുടങ്ങിയപ്പോൾ എന്തെന്നില്ലാത്ത ഒരു സമാധാനവും ആശ്വാസവും ധൈര്യവും എനിക്ക് ലഭിച്ചു. എനിക്കറിയാവുന്ന ഭാഷകളിലെല്ലാം ഞാനത് ആവർത്തിച്ചു. ആ പ്രാർത്ഥനയാണ് എന്നെ ജീവിതത്തിലേക്ക് തിരിച്ചുകൊണ്ടുവന്നത്. ആ പ്രാർത്ഥന ഉരുവിട്ടപ്പോൾ അതുല്യമായ ദൈവിക എനിക്ക് അനുഭവപ്പെട്ടു. വേദനയുടെ തീവ്രതക്കിടയിലും ഒരു കുളിർ മഴയായി, സ്നേഹ സാന്ത്വനമായി അത് അനുഭവപ്പെട്ടു. എന്റെ രോഗത്തിനും വേദനകൾക്കും ഞാനാദ്യമായി ദൈവത്തോട് നന്ദി പറഞ്ഞു. അതിലൂടെ കടന്നുപോയതു കൊണ്ടാണല്ലോ ഈ ആഴമേറിയ ദൈവസാന്നിദ്ധ്യബോധം എനിക്കുണ്ടായത്. അതായത് ഞാൻ ദൈവത്തെ അകമഴിഞ്ഞ് സ്തുതിച്ചു. പിന്നീടുള്ള ദിവസ

**ആ പ്രാർത്ഥനയാണ് എന്നെ ജീവതത്തിലേക്ക് തിരിച്ചുകൊണ്ടുവന്നത്. ആ പ്രാർത്ഥന ഉരുവിട്ടപ്പോൾ അതുല്യമായ ദൈവികത എനിക്ക് അനുഭവപ്പെട്ടു.**

ങ്ങളിലെല്ലാം ജീസസ് പ്രെയർ അനവധി തവണ ഞാൻ ഉരുവിട്ടു കൊണ്ടിരുന്നു.

എവിടെ നിന്നാണ് ആ പ്രാർത്ഥന എന്റെ മനസ്സിലേക്ക് വന്നത്? മനഃശാസ്ത്രജ്ഞനായയുങ്ങ് പറയുന്നതുപോലെ മാനവജാതിക്ക് പൊതുസ്വത്തായിട്ടുള്ള അബോധ മനഃസ മുച്ചയ (collective unconscious) ത്തിൽ നിന്നാണോ? അതോ ഓർത്തഡോക്സ് പിതാക്കന്മാർ നൂറ്റാണ്ടുകൾക്ക് മുമ്പ് ആരംഭിച്ച ആ പ്രാർത്ഥന ഈ ആധുനിക കാലത്ത് ഒരു ഓർത്തഡോക്സ് വിശ്വാസിക്ക് പിതാക്കന്മാരുടെ മദ്ധ്യസ്ഥ തയിൽ ലഭിച്ചതാണോ? തീർച്ചയായും പരുമല പരിശുദ്ധന്റെ മദ്ധ്യസ്ഥത ആദിമുതലേ എനിക്ക് കൂട്ടായിരുന്നു.

## എന്താണ് ജീസസ് പ്രെയർ?

പൗരസ്ത്യ ഓർത്തഡോക്സ് സഭയിൽ പുരാതന കാലം മുതല്ക്കേ ഉപയോഗിച്ചിരുന്ന ഒരു പ്രാർത്ഥനയാണിത്. ക്രിസ്തീയ യോഗയായ "ഹെസിക്കാസ്റ്റ്" പാരമ്പര്യത്തിൽ ഇതിന് വളരെ പ്രാധാന്യം കൽപ്പിച്ചിരുന്നു. "Lord Jesus Christ Son of God, Be merciful to me a Sinner!" (കർത്താവായ യേശുക്രിസ്തുവേ, ദൈവപുത്രാ പാപിയായ എന്നോട് കരുണ തോന്നേണമേ) യോഗയിലെ പ്രാണായാമം പോലെ ശ്വാസോച്ഛ്വാസവുമായി ഇതിനെ ബന്ധിപ്പിച്ചിരുന്നു. ശ്വാസ മെടുക്കുമ്പോൾ "കർത്താവായ യേശുക്രിസ്തുവേ!" എന്ന് മനസ്സിലൂടെ ഉരുവിടുക. അടുത്തതായി ശ്വാസം അകത്ത് പിടിച്ചു നിർത്തുക. അപ്പോൾ "ദൈവപുത്രാ" എന്ന് പല തവണ ആവർത്തിക്കുക. പിന്നീട് ശ്വാസം പുറത്തേക്ക് സാവ ധാനം വിടുക. അപ്പോൾ "പാപിയായ എന്നോട് കരുണ തോന്നേണമേ" എന്ന് ഉരുവിടുക. ഇതാണ് ജീസസ് പ്രെയർ.

ലെവ് ഗല്ലറ്റ് "പൗരസ്ത്യ സഭയിലെ ഒരു സന്യാസി" എന്ന അപര നാമത്തിൽ എഴുതിയ 'ജീസസ് പ്രയർ' എന്ന പുസ്തകത്തിൽ ഈ പ്രാർത്ഥനയുടെ ആദിമുതലുള്ള ചരിത്രം വിവരിക്കുന്നു. അതുപോലെ മക്കാറിയോസും നിക്കോദിമോസും ചേർന്നു രചിച്ച "ഫിലോ കാലിയ" (1782) എന്ന പിതാക്കന്മാരുടെ എഴുത്തുകളിലും ജീസസ് പ്രെയറി നെപ്പറ്റി വിശദമായി വിവരിക്കുന്നുണ്ട്. ഈജിപ്തിലെ മരു ഭൂമിയിലെ പിതാക്കന്മാരുടെ ആത്മികതയിൽ നിന്നാണ് ഈ പ്രാർത്ഥനയും ഉത്ഭവിച്ചത്. പിന്നീടത് ഏഷ്യാ മൈനർ, ഗ്രീസ്, പാലസ്തീൻ, റഷ്യ എന്നിവിടങ്ങളിലേക്ക് വ്യാപിച്ചു. ഒരു റുമേനിയൻ എഴുത്തുകാരന്റെ അഭിപ്രായത്തിൽ ഓർത്തഡോ ക്സിയുടെ ഹൃദയം ആണ് ജീസസ് പ്രെയർ.

ജീസസ് പ്രെയറിൽ ജീവിക്കുമ്പോഴുണ്ടാകുന്ന പ്രകാശ ദർശനവും ഹൃദയാനന്ദവും പിതാക്കന്മാരുടെ എഴുത്തുക ളിൽ കാണാം. ജീസസ് പ്രെയർ അഥവാ യേശുനാമ ഭജനം മനസ്സിൽ നിന്ന് എല്ലാ വ്യർത്ഥ ചിന്തകളേയും മാറ്റിക്കളയു ന്നു. ഇത് രാവിലെ മുതൽ വൈകുന്നേരം വരെ, ജോലി ചെയ്യുമ്പോഴും, ഭക്ഷണം കഴിക്കുമ്പോഴും ആവർത്തിക്കാൻ സാധിക്കും.

ആതോസ് മലയിലെ (ഗ്രീസിലെ) സന്യാസ സമൂഹ ത്തിലാണ് ജീസസ് പ്രെയർ കൂടുതലായി വികസിച്ചത്. പലാ മാസിലെ ഗ്രിഗോറിയോസിന്റെ എഴുത്തുകളിൽ ഇത് വിശ ദീകരിക്കുന്നുണ്ട്. അതു കൂടാതെ കാലിസ്റ്റോസും ഇഗ്നാ ത്തിയോസും ചേർന്ന് ഹെസിക്കാസ്റ്റ് അംഗങ്ങൾക്കായി എഴുതിയ തപസ്വികളുടെ ജീവിതചര്യകളിൽ (century) ജീസസ് പ്രെയറിനെപ്പറ്റി പ്രതിപാദിക്കുന്നുണ്ട്. അതിനെ രണ്ടു തരത്തിലുള്ള ചലനങ്ങളായിട്ടാണ് കാണുന്നത്. "കർത്താവായ യേശുക്രിസ്തുവേ, ദൈവപുത്രാ," എന്ന ആദ്യഭാഗം മുകളിലേക്ക് യേശുവിങ്കലേക്ക് ഉള്ള ആരോഹ ണമായും "എന്നോട് കരുണ തോന്നണമേ" എന്ന രണ്ടാ മത്തെ ഭാഗം താഴേക്ക്, സ്വയത്തിലേക്ക് ഉള്ള ഒരു തിരിച്ചു വരവായും അവരോഹമായും കാണാം. ഇത് ശ്വാസോച്ഛ്വാ സവുമായി ബന്ധിപ്പിക്കുമ്പോൾ ഹൃദയത്തിന് ഒരു ഇളംചൂടും ഉത്സാഹവും ലഭിക്കുന്നു.

ഈ ചെറിയ പ്രാർത്ഥനയുടെ പുറകിൽ ഒരു വലിയ ദൈവശാസ്ത്രമുണ്ട്. റഷ്യയിൽ രചിക്കപ്പെട്ട "ഒരു തീർത്ഥാ ടകന്റെ വഴി" എന്ന പുസ്തകത്തിൽ ജീസസ് പ്രെയറിന്റെ മനോഹരമായ വിവരണം ഉണ്ട്. കഠിനമായ ശിക്ഷണം വഴി യായി സാധകൻ തുടക്കത്തിൽ ദിവസേന 3000, പിന്നീട് 6000, അവസാനം 12000 പ്രാവശ്യം ജീസസ് പ്രെയർ എണ്ണി തിട്ടപ്പെടുത്താതെ ഓരോ ശ്വാസവുമായും ഓരോ ഹൃദയമി ടിപ്പുമായും ബന്ധിപ്പിക്കുന്നു. അപ്രകാരം പുരോഗമിച്ചു കഴിയുമ്പോൾ വാക്കുകൾ ഉരുവിടേണ്ട ആവശ്യമില്ല. ചുണ്ടു കൾ അനങ്ങാതെ ഹൃദയം സംസാരിക്കാൻ തുടങ്ങുന്നു. അതുമൂലം സന്തോഷവും സമാധാനവും ഹൃദയത്തിൽ നിറ യുന്നു. യേശുവിനോടുള്ള സ്നേഹം കൊണ്ട് ഹൃദയം ജ്വലി ക്കുന്നു.

സന്യാസികൾക്കു മാത്രമല്ല, ഏതൊരു വിശ്വാസിക്കും ഈ പ്രാർത്ഥനാ രീതി പിന്തുടരാവുന്നതാണ്. എല്ലാവർക്കും പ്രാർത്ഥിക്കാവുന്ന ലളിതമായ പ്രാർത്ഥനയാണിത്. ഇതിന് യാതൊരു പാണ്ഠിത്യത്തിന്റെയും ആവശ്യമില്ല. "സ്വർഗ്ഗസ്ഥ നായ പിതാവേ... " എന്ന പ്രാർത്ഥന പോലും ഉരുവിടാൻ കഴിയാത്ത രോഗികൾക്കും അനായാസമായി ഇത് ജപിക്കാൻ സാധിക്കും. ദൈനംദിന ജോലിയിൽ ഏർപ്പെട്ടിരിക്കുന്നവർ, ഫാക്ടറിയിലും, കൃഷിസ്ഥലത്തും, ഓഫീസിലും മറ്റും പണി യിലേർപ്പെട്ടിരിക്കുന്നവർ, ചുരുക്കത്തിൽ എല്ലാവർക്കും ഇത് പ്രാർത്ഥിക്കാൻ സാധിക്കും. ക്രമേണ പ്രാർത്ഥന എന്ന "പ്രവൃത്തി" മാറി പ്രാർത്ഥന ശരീരത്തിന്റെ ഒരവസ്ഥയായി മാറുന്നു. ■

# മാർത്തോമ്മൻ പൈതൃകത്തിന്റെ പൊരുൾ

മലങ്കരയിൽ കാതോലിക്കേറ്റ് സ്ഥാപിച്ചതിന്റെ ശതാബ്ദിയാഘോഷത്തോടനുബന്ധിച്ച്, മാർതോമ്മൻ പൈതൃക പഠനങ്ങൾ പുറത്തുവരുന്നത് ശുഭോദർക്കമാണ്. കാതോലിക്കേറ്റ് സ്ഥാപനത്തോടെയാണ് മലങ്കര ഓർത്തഡോക്സ് സഭയുടെ ചരിത്രം ആരംഭിക്കുന്നത് എന്ന ബാലിശവും അസത്യവുമായ കുപ്രചരണങ്ങളിൽ നിന്ന് വിടുതലുണ്ടാക്കുവാൻ സത്യാന്വേഷികളായ വിശ്വാസികൾക്ക് ഇതരപഠനങ്ങൾ വളരെ വിലപ്പെട്ടതാകും. വളരെ പണ്ഡിതോചിതങ്ങളായ പലപഠനങ്ങളും പുറത്തുകൊണ്ടു വരുന്ന ഒരു വസ്തുത, തോമാശ്ലീഹാ സ്ഥാപിച്ച പുരാതനസഭ തദ്ദേശീയ സംസ്ക്കാരത്തോട് താദാത്മ്യപ്പെട്ട് ഇവിടെ നിലനിന്നിരുന്നു എന്നതാണ്. അതിൽ ബ്രാഹ്മണ കുടുംബങ്ങളിൽ നിന്നുള്ള മതം മാറ്റം വളരെ അഭിമാനത്തോടെ ഉയർത്തിക്കാട്ടുന്നവരുമുണ്ട്. എന്നാൽ സെക്കുലർ ചരിത്രം ആദ്യനൂറ്റാണ്ടുകളിൽ കേരളത്തിൽ ബ്രാഹ്മണർ ഇല്ലായിരുന്നു എന്ന് തെളിയിക്കാൻ ശ്രമിച്ചതോടെ അത്തര അവകാശവാദങ്ങൾ മങ്ങലേറ്റുകൊണ്ടിരിക്കുകയാണ്. ഇപ്പോൾ ശ്രദ്ധേയമായിരിക്കുന്നത് ബൻഹറുടെ യഹൂദമതാനുസാരികളുമായിട്ടുള്ള ബന്ധങ്ങളുടെ പഠനമാണ്. അതായത് യഹൂദന്മാർ കുടിയേറിപ്പാർത്ത പ്രദേശങ്ങളിലേക്ക് തോമാശ്ലീഹാ കടന്നുവന്നു എന്നും അവരിൽ നിന്നാണ് ആദ്യമായി വിശ്വാസികൾ ഉണ്ടായത് എന്നും ചൂണ്ടിക്കാണിക്കുന്നു. ഇവിടെ ഉണ്ടായിരുന്ന യഹൂദസമൂഹത്തിനും, ബ്രാഹ്മണരെപ്പോലെ ഉന്നത കുലജാതപരിരക്ഷ ലഭിച്ചതിനാൽ ആദിമക്രിസ്ത്യാനികളും അതിന്റെ ഗുണഭോക്താക്കളായിരുന്നു എന്നും തെളിയിക്കപ്പെടുന്നു. ചരിത്ര സത്യങ്ങളുടെ പിൻബലമുള്ള യാഥാർത്ഥ്യങ്ങളെ ഒട്ടും അവഗണിക്കരുത്. അത്തരം പൈതൃകങ്ങളെ

**ഫാ. ഡോ. ഒ. തോമസ്**



**തിന്മകലരാത്ത നിർമ്മലമായ സുവിശേഷം തോമാശ്ലീഹായിലൂടെ മലങ്കരയിലെത്തി എന്നതാണ് മാർതോമ്മൻ പൈതൃകത്തിന്റെ അതിപ്രധാനമായ ഏറ്റുവാങ്ങൽ.**

നിഷേധിക്കയുമരുത്. എന്നാൽ ആനുകാലിക പ്രസക്തിയുള്ള ചോദ്യങ്ങളും അതിനുള്ള ഉത്തരവും ഇതോടുകൂടി ചേർന്ന് നാം കണ്ടെത്തേണ്ടിയിരിക്കുന്നു.

അതായത്, ഭാരതത്തിന്റെ ഇന്നത്തെ സാഹചര്യത്തിൽ സഭയുടെ സുവിശേഷപരമായ ദൗത്യം നിർവഹിക്കുവാൻ ഇത്തരം കണ്ടെത്തലുകൾ എത്രമാത്രം പ്രയോജനപ്രദമാണ്? ദേശീയ സംസ്ക്കാരമെന്നാൽ ഇവിടെ ആധിപത്യം പുലർത്തിയിരുന്ന ജാതിമതഭേദമുള്ള സംസ്കാരമാണോ? ഇന്നും അതിന്റെ പ്രാകൃതരൂപങ്ങൾ പിൻതുടരുന്ന വടക്കേഇന്ത്യയിലെ ചില ഗ്രാമങ്ങളിലെ അടിമപ്പണിയും, ജാതിഭ്രാന്തുകളുമൊക്കെ ഉയർത്തി പിടിക്കേണ്ട സാംസ്കാരിക മൂല്യങ്ങളാണോ? യേശു ക്രിസ്തു ഉയർത്തിപ്പിടിച്ച ദൈവരാജ്യമൂല്യങ്ങളുടെ വെളിച്ചത്തിൽ ചരിത്രത്തെ വിശകലനം ചെയ്യുവാനും, ദൈവാജ്യമൂല്യങ്ങളോടു താദാത്മ്യമുള്ളതിനെ നിലനിർത്തുവാനുമുള്ള ബോധപൂർവ്വമായ ശ്രമമാണ് നാം നടത്തേണ്ടത്. യേശുക്രിസ്തു ചരിത്രത്തെ വ്യാഖ്യാനിച്ചത് ഈ തത്വത്തിലധിഷ്ഠിതമായി ആയിരുന്നുവെന്ന് കാണാവുന്നതാണ്. യഹൂദപാരമ്പര്യത്തിൽ ദൈവരാജ്യമൂല്യങ്ങളോട് ബന്ധപ്പെട്ടതിനെ നിലനിർത്തുകയും, അല്ലാത്തതിനെ തിരസ്ക്കരിക്കുകയും ചെയ്തു. ഈ സാമാന്യവൽക്കരണം കൂടുതൽപഠന വിഷയമാകേണ്ടതാണ്.

ഒട്ടേറെ കാര്യങ്ങൾ പറയാനുള്ളതിൽ ഒന്നുമാത്രമേ ഈ ചെറിയ പംക്തിയിൽ സൂചിപ്പിക്കാൻ ആഗ്രഹിക്കുന്നുള്ളു. മലങ്കര ഓർത്തഡോക്സ് സഭയുടെ മാർത്തോമൻ പൈതൃകത്തിന്റെ അതിപ്രധാനമായ വശം സുവിശേഷം അതിന്റെ ഏറ്റവും നിർമ്മലവും, പരിശുദ്ധവുമായ അവസ്ഥയിൽ നമ്മുടെ പൂർവ്വികർക്കു സ്വീകരിക്കാനായി എന്നതാണ്. തുടർന്നുള്ള നൂറ്റാണ്ടുകളിൽ അതു പരിരക്ഷിക്കാനായോ എന്ന് വിമർശനബുദ്ധ്യാപഠിക്കേണ്ടതുമാണ്. 14-ാം നൂറ്റാണ്ടു മുതൽ പോർട്ടുഗീസ്, ബ്രിട്ടീഷ് തുടങ്ങി വിദേശമിഷനറിമാർ ഇവിടെ വന്നപ്പോഴേക്കും സുവിശേഷത്തിന്റെ നിർമ്മല രൂപം എന്നേ നഷ്ടപ്പെടുത്തിയിരുന്നു. ക്രൂസേഡുകളിലെ രക്തച്ചൊരിച്ചിലും, കോളോണിയൻ അധിനിവേശവും, എതിരാളികളെ വേദവിപരീതികൾ എന്ന് മുദ്രകുത്തി

കാലപുരിയ്ക്കയക്കുന്നതും, കോളനിതാല്പര്യങ്ങളും കച്ചവടലക്ഷ്യവും, അധീശത്വ കടന്നാക്രമണവാസനയും, രക്തച്ചൊരിച്ചിലും, സത്യവിശ്വാസത്തെ ജയിച്ച നവീകരണവും, യൂറോപ്യൻ വരേണ്യ മനോഭാവവും (ഇവിടുത്തെ ഉന്നത കുല ജാതരുടേതിനു സമാനമായി) അഭിവൃദ്ധി സുവിശേഷവും കച്ചവട സഭകളും എല്ലാം സുവിശേഷത്തിന്റെ കൂട്ടുസഖാക്കളായിമാറി. എന്നാൽ മാർതോമ്മൻ പൈതൃകം ഈ വിധ അശുദ്ധകലർപ്പുകളിൽ നിന്ന് വേറിട്ടുനിൽക്കുന്നു. അതുപൂർണ്ണമായും ക്രിസ്തു കേന്ദ്രീകൃതമല്ലായിരുന്നു. ദൈവരാജ്യ മൂല്യങ്ങളുടെ സന്നിവേശത്തിനാണ് അംഗസംഖ്യയുടെ വർദ്ധവിനേക്കാൾ ഊന്നൽ നൽകിയത്. മതംമാറ്റമല്ല മനംമാറ്റമാണ് സുവിശേഷമെന്ന് ഒസ്താത്തിയൻ ദർശനത്തോടു അതിനുബന്ധമുണ്ട്. എല്ലാം ദൈവസ്നേഹത്താൽ പ്രചോദനമാണ്. സ്ഥാപനതാല്പര്യങ്ങളില്ല. കച്ചവട മനോഭാവമില്ല. ക്രിസ്തുവിനോടുകൂടി സ്വയം മരിക്കാം എന്ന തോമാശ്ലീഹായുടെ ത്യാഗമനസ്സാണ് പ്രധാനം. അല്ലാതെ മറ്റുള്ളവരെ ഇല്ലാതാക്കാനുള്ള സുവിശേഷമല്ലായിരുന്നു. ചുരുക്കത്തിൽ തിന്മകലരാത്ത നിർമ്മലമായ സുവിശേഷം തോമാശ്ലീഹായിലൂടെ മലങ്കരയിലെത്തി എന്നതാണ് മാർതോമ്മൻ പൈതൃകത്തിന്റെ അതിപ്രധാനമായ ഏറ്റുവാങ്ങൽ എന്ന് നാം തിരിച്ചറിയേണ്ടിയിരിക്കുന്നു. ■

## വൈദിക സെമിനാരി അഡ്മിഷൻ

കോട്ടയം: ഓർത്തഡോക്സ് വൈദിക സെമിനാരി അടുത്ത ബാച്ചിലേക്കുള്ള അപേക്ഷകൾ ക്ഷണിക്കുന്നു. അംഗീകൃത സർവ്വകലാശാലകളിൽ നിന്നുള്ള ബിരുദധാരികളായ ഓർത്തഡോക്സ് യുവാക്കൾക്ക് അപേക്ഷിക്കാം. പൂരിപ്പിച്ച അപേക്ഷാഫോറങ്ങൾ 2012 ആഗസ്റ്റ് 15ന് മുമ്പായി സെമിനാരി ഓഫീസിൽ ലഭിക്കേണ്ടതാണ്. അപേക്ഷാഫോമിന് 300/- രൂപ MO/DD സഹിതം, പ്രിൻസിപ്പാൾ, ഓർത്തഡോക്സ് തിയോളജിക്കൽ സെമിനാരി, പോസ്റ്റ് ബോക്സ് 98, കോട്ടയം - 686 001, കേരള, ഇന്ത്യ എന്ന വിലാസത്തിൽ ബന്ധപ്പെടുക. സെമിനാരി വെബ്സൈറ്റിൽ നിന്നും അപേക്ഷാഫോം ഡൗൺലോഡ് ചെയ്യാവുന്നതാണ്. Website : www.ots.org.in

*പ്രിൻസിപ്പാൾ*

## ഫെയ്സ് ബുക്ക്....

സ്മൈലി കമന്റായി നൽകിയ അനിയത്തിയും ഇതൊരു കാര്യമാക്കിയില്ല എന്നുവേണം കരുതാൻ. പ്രേമബന്ധം തകർന്നതുകൊണ്ടു മാത്രമാവില്ല, ചിലപ്പോൾ കുടുംബത്തിലെയോ കോളേജിലേയോ മറ്റു പ്രശ്നങ്ങളും ഉണ്ടായിരുന്നിരിക്കാം.

മറ്റൊരു പ്രധാന കാര്യം ഫേസ്ബുക്കിലെ കുറിപ്പുകൾ കൊണ്ടുമാത്രം ഇതൊരു ആത്മഹത്യയാണെന്നു കരുതാനും കഴിയില്ല. പക്ഷേ അയാളുടെ സുഹൃത്തുക്കൾ അങ്ങനെ വിശ്വസിക്കുന്നു. ഏതൊരു കുറ്റകൃത്യവും നടക്കുന്നതുപോലെയാണ് ആത്മഹത്യയും. എല്ലാം മനസ്സിൽ ചിന്തിച്ചുകൂട്ടി ഒരു ഭ്രാന്തമായ അവസ്ഥയിൽ ഉടലെടുക്കുന്ന ഒരു തോന്നൽ. ഒരാളെ കൊല്ലാൻ പോകുകയാണെങ്കിൽ മനസ്സു നിറയെ പകയും പ്രതികാരവുമൊക്കെയായിരിക്കും. വരുംവരായ്കകളെക്കുറിച്ച് ചിന്തിക്കാറില്ല, ചിന്തിച്ചാൽ തന്നെ കാര്യമാക്കില്ല. ഒരേയൊരു ലക്ഷ്യം മാത്രമേ ഉണ്ടാവുകയുള്ളൂ.

അതുപോലെ തന്നെ ആത്മഹത്യയാവുമ്പോഴും എല്ലാ പ്രശ്നങ്ങളിൽ നിന്നും ഒളിച്ചോടിയേ തീരൂ, പ്രശ്നങ്ങളിൽ സഹായിക്കാത്ത മറ്റുള്ളവരുടെ കാര്യം അപ്പോൾ ആരും ചിന്തിക്കാൻ പോകില്ല. അന്യനെ കൊലചെയ്യും പോലെ തന്നെ, സ്വയം കൊലചെയ്യുന്നതും. രണ്ടിനും സാമ്യതകളുള്ളതുകൊണ്ടാണല്ലോ ആത്മഹത്യയും ഒരു കുറ്റകൃത്യമായി കണക്കാക്കുന്നത്.

ആരോടെങ്കിലുമുള്ള പ്രതികാരമായി കൊലപാതകം ചെയ്തയാളേക്കാൾ ഏറ്റവും കുറ്റപ്പെടുത്തുക ആത്മഹത്യ ചെയ്തയാളെയാവും. പക്ഷേ ഈ കുറ്റപ്പെടുത്തുന്നവർ ഒരാൾ ആത്മഹത്യക്ക് ശ്രമിക്കുമെന്ന് തോന്നിയാൽ എത്രകണ്ട് സഹായിക്കുമെന്ന് പറയാനാവില്ല. ചിലപ്പോൾ ഒരു വാക്കുപോലും ഗുണം ചെയ്യും. ഏകാന്തതയുടെ പടുകുഴിയിലാവും അധികം ആത്മഹത്യകളും സംഭവിക്കുക. ആ ഏകാന്തത ഭേദിക്കാൻ ആർക്കുമാവും. പക്ഷേ അങ്ങനെയൊരു സഹായം ആരും ഇവിടെ ചെയ്തില്ല എന്നു കരുതുന്നു.

ഈ മരണത്തേക്കാളേറെ ചർച്ച ചെയ്യപ്പെടേണ്ട മറ്റു പലതുമുണ്ട്. ആത്മഹത്യാക്കുറിപ്പുകൾ പോലെ പലതും കണ്ടപ്പോൾ ഇതൊരു ആത്മ

9-ാം പേജിൽ നിന്നു തുടർച്ച..

ഹത്യ ആണോയെന്ന തോന്നലുണ്ടായെന്നു മാത്രം. അതെങ്ങനെയായാലും അതെല്ലാം കണ്ടപ്പോൾ ഫേസ്ബുക്ക് ഒരു സൗഹൃദക്കൂട്ടായ്മയാണെന്ന് പറയുന്നതെങ്ങനെയെന്നു തോന്നിപ്പോയി. തന്നെ പരിഹസിച്ചവരോട് പിന്നെയും പിന്നെയും കമന്റുകളിലൂടെ അയാൾ മറുപടി നൽകിയിട്ടും ആരും അതിൽ ഒന്നും കണ്ടില്ല, അതോ കണ്ടില്ലെന്നു നടിച്ചുവോ?

ഫേസ്ബുക്കിന്റെ ജനസമ്മതിക്കു കാരണം സമൂഹം സ്വന്തം കാര്യത്തിലുപരി മറ്റുള്ളവരുടെ കാര്യത്തിലേക്ക് ഒളിഞ്ഞു നോക്കാനാഗ്രഹിക്കുന്നുവെന്ന ആശയമാണെന്ന് പറയപ്പെടുന്നു. പക്ഷേ ആ കടന്നുകയറ്റം തനിക്കു താല്പര്യമുള്ള കാര്യങ്ങളിൽ, തനിക്ക് സൗകര്യപ്രദമായ രീതിയിൽ ഒരു നേരമ്പോക്കായി മാത്രമാക്കി മാറ്റുകയാണ് ചെയ്യുന്നതിപ്പോൾ.

ഓർക്കുട്ട് വന്നപ്പോൾ അകലെയുള്ള ചങ്ങാത്തങ്ങൾ നിലനിർത്താനും, നഷ്ടമായവ തിരിച്ചുപിടിക്കാനും, പുതിയവ കണ്ടെത്താനുമൊക്കെയായിരുന്നു പ്രാധാന്യം. എന്നാൽ ഫേസ്ബുക്കിൽ സംഗതി പാടേ മാറി. അടുത്ത ചങ്ങാതിമാർ പോലും മിണ്ടുന്നില്ല. പുതിയ ബന്ധങ്ങളുണ്ടാവുന്നത് കുറഞ്ഞു. പുതിയ ഫ്രണ്ട്സിനെ തേടിപ്പിടിച്ച് ആഡ് ചെയ്യുന്നത് അവർ ഷെയർ ചെയ്തു വരുന്ന തമാശകൾ കാണാനും മറ്റും മാത്രമായി.

സമയമില്ലാത്ത സമയമുണ്ടാക്കി അധികം പേരും ദിവസവും ഫേസ്ബുക്കിൽ കയറിവരുന്നത് ഈ കാര്യങ്ങൾക്കാണ്:

1. ഷെയർ ചെയ്തു വരുന്ന തമാശകൾ കാണുക, ലൈക്ക് ചെയ്യുക, D, P, ROFL, LOL എന്നിങ്ങനെ ഏതെങ്കിലും കമന്റ് ചെയ്യുക, ഷെയർ ചെയ്യുക.

2. രാഷ്ട്രീയക്കാർക്കെതിരെയുള്ള സ്റ്റാറ്റസ്/ഫോട്ടോ ലൈക് ചെയ്യുക, F**k/WTF/SHIT/... എന്നിങ്ങനെ കമന്റ് ചെയ്യുക, ഷെയർ ചെയ്യുക.

3. ആരെങ്കിലും തനിക്ക് പറ്റിയ ദുരനുഭവം അപ്ഡേറ്റ് ചെയ്താൽ ലൈക്ക് ചെയ്യുക, F**K/WTF/SHIT/.... എന്നിങ്ങനെ കമന്റ് ചെയ്യുക.

4. സുഹൃത്തുക്കളുടെ ഫോട്ടോ/സ്റ്റാറ്റസ് എന്തുതന്നെയായാലും ലൈക്ക് ചെയ്യുക, ഒറ്റനോട്ടത്തിൽ കൊള്ളാമെങ്കിൽ ഒരു സ്മൈലി കമന്റ് ചെയ്യുക.

5. അന്നത്തെ ദിവസം എവിടെയോ കണ്ട ഒരു വാചകം സ്റ്റാറ്റസ് ആക്കുക, സ്വയം ലൈക്ക് ചെയ്യുക.

6. ബർത്ത്ഡേ ആർക്കൊക്കെയെന്നു നോക്കി ഒരു "Hapi Bday" മാത്രം കൊടുക്കുക.

ഇതിലെല്ലാം രസകരമായ പല സംഭവങ്ങളുമുണ്ട്. LOL, ROFL എന്നൊക്കെ വച്ചാൽ തമാശയ്ക്കിടയിൽ നൽകുന്ന കമന്റ് എന്നതിനപ്പുറം ഇവയെന്താണെന്നറിയാത്തവരാണ് പലരും. അതുപോലെ തന്നെ WTF ഇന്നും പലർക്കും അജ്ഞാതം.

ഞാൻ സാമൂഹിക തിന്മകളെ എതിർക്കുന്നു, അവയ്ക്കെതിരേ പോരാടുന്നു തുടങ്ങിയ സന്ദേശങ്ങൾ ഒരാൾ നൽകുന്നത്, ഒന്നിനെ കുറ്റപ്പെടുത്തിയുള്ള ഫോട്ടോയ്ക്ക് F**K/WTF/SHIT/..... എന്നിങ്ങനെയുള്ള കമന്റുകൾ നൽകികൊണ്ടാണ്. ആവശ്യമുള്ളിടത്തും ഇല്ലായിടത്തും F**K എന്ന് ഒരു പത്തു തവണ പറയുക, അകവസ്ത്രം കാണിച്ച് രണ്ടു സീനുകൾ നൽകുക, കുറച്ച് ലോലമായ ഇംഗ്ലീഷ് സ്വല്പം കനത്തിൽ പറയുക തുടങ്ങിയതൊക്കെ പുതുയുഗ മലയാള സിനിമയുടെ അവശ്യഘടകങ്ങൾ ആയതുപോലെ ആവശ്യമുള്ളിടത്തും ഇല്ലാത്തിടത്തും F**K പറയുക ഇപ്പോൾ ഒരു സ്റ്റാറ്റസ് സിംബൽ ആണ്, ഫേസ്ബുക്കാണ് പ്രധാന കാരണക്കാരൻ, പണ്ട് സുരേഷ് ഗോപി പറഞ്ഞ കേട്ട് 'ഷിറ്റ്' പറയുന്നതു പോലെ ഏ ബീ സീ ഡി പഠിച്ചില്ലാത്തവൻ പോലും പറയും F**K ! ഒരു സുഹൃത്തിനൊരു ദുരനുഭവം ഉണ്ടായതായി അപ്ഡേറ്റ് ചെയ്താലും കമന്റ്സ് ഇതൊക്കെ തന്നെ, ചിലപ്പോ കരയുന്ന ഒരു സ്മൈലി കൂടി കിട്ടും. ഇനി ബൈക്കിൽ നിന്നു വീണ് കാലൊടിഞ്ഞെന്നു പറഞ്ഞൊരു ഫോട്ടോ ആഡ് ചെയ്താൽ ആരും ഒന്നും വായിക്കാൻ മിനക്കെടില്ല. പത്ത് പേരോട് വീണ്ടും വീണ്ടും കമന്റ്സിലൂടെ എല്ലാം വിശദീകരിച്ചാലും പിന്നാലെയെത്തും അടുത്ത കമന്റ്, (wot happened da?) പോയിക്കഴിഞ്ഞു. മറുപടിക്കായി കാത്തുനിൽക്കില്ല. ഇനി നിന്നാലോ, അതിൽ ഒരു ലൈക്ക് സൗജന്യം.

സ്മൈലി ഉള്ളതുകൊണ്ട് വളരെ എളുപ്പമുണ്ട്. ഇഷ്ടപ്പെട്ടെന്നോ ഇല്ലായെന്നോ ദേഷ്യം വരുന്നന്നോ പൊട്ടിച്ചിരിക്കുന്നെന്നോ എല്ലാം രണ്ടു കീയിലും ഒരു ക്ലിക്കിലും ഒതുക്കാം- പിന്നെ അധികം ആക്ടിവ് അല്ലാത്ത ഒരാളുടെ 'വോൾ' പരിശോധിച്ചാൽ കാണാം ഒരേ പോലെ ഒരു നൂറു Hapi bday. അതുപോലും മുഴുവനെഴുതുവാൻ കഴിയില്ല.

അതുപോലെയൊന്നാണ് ലൈക്ക്; ഒരു ക്ലിക്കിൽ ഉദ്ദേശം മനസ്സിലായി. പക്ഷേ സ്വന്തം അപ്ഡേറ്റുകൾ മുതൽ ഓരോ കമന്റുകൾക്കുപ്പടെ 'ലൈക്ക്' കാണുന്നിടത്തെല്ലാം ക്ലിക്ക് ചെയ്യും. എന്താണ് ഇക്കൂട്ടർ ഉദ്ദേശിക്കുന്നതെന്ന് ഒരു ഊഹവുമില്ല.

ഇത്രയൊക്കെയാണ് ഒരു സാധാരണ ഫേസ്ബുക്കിന്റെ പ്രവർത്തനങ്ങൾ. നേരത്തേ പറഞ്ഞപോലെ അന്യന്റെ ജീവിതത്തിലേക്ക് ഒരു എത്തിനോട്ടം മാത്രം. സമയം കളയാനുള്ള വകുപ്പ് എന്തെങ്കിലും കിട്ടിയാൽ അങ്ങോട്ടുള്ള നോട്ടം ഒരല്പം സൂക്ഷ്മമാക്കും, അത്രതന്നെ. ഇനിയേതെങ്കിലും പെൺകുട്ടിയുടെ വക എന്തെങ്കിലുമൊന്നു കണ്ടാൽ ലൈക്കുകൾ കൊണ്ട് പൊതിയും.

ഒന്നു ചിന്തിച്ചാൽ മനുഷ്യന്റെ സ്വാർത്ഥത ഏറ്റവും ലളിതമായി കാണുന്ന ഒരിടമല്ലേ ഫേസ്ബുക്ക്.

*ശേഷം 21-ാം പേജിൽ*

# സ്വരമാധുര്യത്തികവുമായ്
# കെ. ജെ. കുര്യാക്കോസ് കോർ എപ്പിസ്കോപ്പ

## പൗരോഹിത്യ ഗോൾഡൺ ജൂബിലി നിറവിൽ



മലങ്കര സഭയിലെ പല ചരിത്ര മുഹൂർത്തങ്ങൾക്ക് സാക്ഷ്യം വഹിക്കുകയും പ. പരുമല തിരുമേനിക്ക് ജന്മം നൽകുകയും ചെയ്ത മുളന്തുരുത്തി മാർത്തോമ്മൻ പള്ളി ഇടവകയിൽപ്പെട്ട കാരിയേലിൽ പരേതനായ വന്ദ്യ യാക്കോബ് കോർ എപ്പിസ്ക്കോപ്പായുടെയും പടുതോട്ടത്തിൽ കുഞ്ഞാമ്മയുടെയും മകനായി കെ.ജെ. കുര്യാക്കോസ് 1939 ഓഗസ്റ്റ് 8-ന് ജനിച്ചു.

പ്രീ. യൂണിവേഴ്സിറ്റി വിദ്യാഭ്യാസത്തിനു ശേഷം അദ്ധ്യാപകനായി 1964 മുതൽ 1996 വരെ സേവനം അനുഷ്ടിച്ചു. 1957 മെയ് 29-ന് വെട്ടിക്കൽ ദയറായിൽ വെച്ച് കൊച്ചി ഭദ്രാസനത്തിന്റെ കാലം ചെയ്ത അഭി. പൗലോസ് മാർ സേവേറിയോസ് മെത്രാപ്പോലീത്തായിൽ നിന്നും ശെമ്മാശപട്ടം സ്വീകരിച്ച് അദ്ദേഹത്തിന്റെ സെക്രട്ടറിയായി സേവനം അനുഷ്ഠിച്ചു.

1962 ജൂൺ 30-ന് അങ്കമാലി ഭദ്രാസനത്തിന്റെ കാലം ചെയ്ത അഭി. ഗീവർഗ്ഗീസ് മാർ ഗ്രിഗോറിയോസ് മെത്രാപ്പോലീത്തായിൽ നിന്നും ആലുവ തൃക്കുന്നത്ത് സെമിനാരിയിൽ വച്ച് മറ്റ് നാലു പേരോടൊപ്പം കശീശ സ്ഥാനം സ്വീകരിച്ചു.

1999 ഓഗസ്റ്റ് 7 ന് മുളന്തുരുത്തി കാതോലിക്കേറ്റ് സെന്ററിൽ വെച്ച് പ. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ കാതോലിക്കാ ബാവ അഭി. ഡോ. തോമസ് മാർ അത്താനാസിയോസിന്റെയും അഭി. സഖറിയ മാർ അന്തോണിയോസിന്റെയും സഹകരണത്തിൽ കോർ എപ്പിസ്ക്കോപ്പ സ്ഥാനവും നൽകി.

മുളന്തുരുത്തി മാർത്തോമ്മൻ, ഹൈദരാബാദ് മാർ ഗ്രിഗോറിയോസ്, മദ്രാസ് സെ. തോമസ്, പള്ളം സെന്റ് പോൾസ്, തുരുത്തിക്കര മാർ ഗ്രിഗോറിയോസ്, മുളന്തുരുത്തി കാതോലിക്കേറ്റ് സെന്റർ, എറണാകുളം സെ. മേരീസ് കത്തീഡ്രൽ എന്നിവിടങ്ങളിൽ വികാരിയായി സ്തുത്യർഹ സേവനം അനുഷ്ഠിച്ചു.

തുരുത്തിക്കര മാർ ഗ്രിഗോറിയോസ് ചാപ്പൽ, മുളന്തുരുത്തി കാതോലിക്കേറ്റ് സെന്റർ തുടങ്ങിയ ആരാധനാലയങ്ങളുടെ നിർമ്മാണത്തിന് നേതൃത്വം നൽകി.

ഓർത്തഡോക്സ് സഭാ മാനേജിംഗ് കമ്മറ്റി അംഗം, മർത്ത മറിയം സമാജം, വനിതാ സമാജം വൈസ് പ്രസിഡന്റ്, ഭദ്രാസന കൗൺസിൽ അംഗം, സൺഡേസ്കൂൾ ഡിസ്ട്രിക്ട് ഇൻസ്പെക്ടർ, ബസ്കിയാമ്മ സംഘം വൈസ് പ്രസിഡന്റ് എന്നീ നിലകളിൽ സേവനം അനുഷ്ഠിച്ചിട്ടുണ്ട്. ഇപ്പോൾ മുംബൈ ഭദ്രാസനാധിപൻ അഭി. ഗീവർഗ്ഗീസ് മാർ കൂറിലോസ് മെത്രാപ്പോലീത്ത പ്രസിഡന്റായ തലക്കോട് പരുമല മാർ ഗ്രിഗോറിയോസ് ചാരിറ്റബിൾ ട്രസ്റ്റിന്റെ കീഴിലുള്ള ബോയ്സ് ഹോമിനോട് ചേർന്നുള്ള മാർ ഗ്രിഗോറിയോസ് ചാപ്പലിന്റെ ചാപ്ലയിൻ ആയി സേവനം ചെയ്തുവരുന്നു.

കല്ലൂപ്പാറ മേലേക്കൂറ്റായ പറേകുളത്തിൽ റിട്ട. അദ്ധ്യാപിക ലീലാമ്മയാണ് സഹധർമ്മിണി. മകൾ ഡോ. സിജി ജോർജ്ജ്, (പ്രൊഫ. മണിപ്പാൽ എഞ്ചിനീയറിംഗ് കോളേജ്) മകൻ അജി കുര്യൻ (ഇലക്ട്രിക്കൽ ഡിസൈൻ എഞ്ചി. ബഹ്റിൻ) മരുമക്കൾ പ്രൊഫ. വി.ഐ. ജോർജ്ജ്, മണിപ്പാൽ, സായ അജി (ബഹ്റിൻ) കൊച്ചുമക്കൾ അന്ന-മേരി-കുര്യൻ.

കാറ്റും കോളും നിറഞ്ഞ സഭാന്തരീക്ഷത്തിൽ നിന്നുകൊണ്ട് ഓർത്തഡോക്സ് സഭയുടെ വടക്കൻ മേഖലയിലെ മുഖ്യ വക്താവായി. പ്രശ്നബാധിത പ്രദേശമായ മുളന്തുരുത്തിയിൽ മാർത്തോമ്മാ ശ്ലീഹായുടെ സിംഹാസനത്തിൻ കീഴിൽ കാതോലിക്കേറ്റിനെ ശക്തിപ്പെടുത്താൻ അനവരതം യത്നിച്ചത് തങ്കലിപികളിൽ രേഖപ്പെടുത്തേണ്ടതാണ്. മാധുര്യമേറിയ സർഗ്ഗാത്മക സ്വരവിന്യാസത്തിലൂടെ ആരാധന അർപ്പിച്ചിരുന്ന ബഹു. അച്ചന്റെ ആരാധന സ്വർഗ്ഗീയമായ അനുഭൂതി പകരുന്നതാണ്. എഴുപതിന്റെ നിറവിലും സ്വരമാധുര്യം തുടരുന്നു. കേരളത്തിനകത്തും, പുറത്തും, വിദേശരാജ്യങ്ങളിലുമായി 100-ൽ പരം പള്ളികളിൽ ക്ഷണിക്കപ്പെട്ട അതിഥിയായി ആരാധന അർപ്പിക്കുവാൻ അവസരം ലഭിച്ചിട്ടുണ്ട്.

പരുമല മദ്ധ്യസ്ഥൻ, മുളന്തുരുത്തിയുടെ മണിവിളക്ക് തുടങ്ങിയ കാസറ്റുകളിലൂടെ ലോകം മുഴുവനും ആ ശബ്ദ വീചികൾ ഇപ്പോഴും അലയടിച്ചുകൊണ്ടിരിക്കുകാണ്.

പൗരോഹിത്യ ഗോൾഡൻ ജൂബിലി ദിനമായ ജൂൺ 30 രാവിലെ തലക്കോട് മാർ ഗ്രിഗോറിയോസ് ചാരിറ്റബിൾ ട്രസ്റ്റിന്റെ കീഴിലുള്ള ചാപ്പലിൽ സ്തോത്ര ബലി അർപ്പിച്ചു. അഭി. ഐറേനിയോസ് തിരുമേനിയുടെ അദ്ധ്യക്ഷതയിൽ കൂടിയ പൗരോഹിത്യ കനക ജൂബിലി ഹൈക്കോടതി ജഡ്ജി ജസ്റ്റിസ് സി.കെ. അബ്ദുൾ റഹിം ഉദ്ഘാടനം ചെയ്തു. തുടർന്ന് സ്നേഹവിരുന്നും നടത്തി.

ഫാ. കെ.റ്റി. ഫിലിപ്പ്, ഫാ. ഡോ. റ്റി. ഏലിയാസ്, സോജൻ ജോസഫ്, ജോർജ് ജോസഫ്, വി.ഐ. ജോർജ്, അജി കുര്യൻ എന്നിവർ ആശംസകളർപ്പിച്ചു സംസാരിച്ചു.

എൻഡോവ്മെന്റ് ഫണ്ടിൽ നിന്ന് ലഭിക്കുന്ന വരുമാനം തൊഴിലധിഷ്ഠിത വിദ്യാഭ്യാസത്തിനുള്ള സ്കോളർഷിപ്പും, സാധുക്കളായ രോഗികളുടെ വൈദ്യസഹായത്തിനും ചിലവഴിക്കുവാനാണ് ഉദ്ദേശിക്കുന്നതെന്ന് ആഘോഷക്കമ്മറ്റി പ്രസിഡന്റ് ഫാ. ഡോ. ടി.പി. ഏലിയാസ് പ്രസ്താവിച്ചു.

ലേഖനം

# ഒരു നാൾ വരും...!

## എനിക്കൊരു സ്വപ്നമുണ്ട്

അതുപറയും മുമ്പേ, ഞാനൊരു കാര്യം ചോദിക്കട്ടെ? എല്ലാ സത്യക്രിസ്ത്യാനികളെയും പോലെ, നിങ്ങളും കുടുംബസമേതം എല്ലാ ഞായറാഴ്ചയും പള്ളിയിൽ ആരാധനയിൽ പങ്കെടുക്കുന്നു. വി. കുർബ്ബാനയുടെ അന്ത്യത്തിൽ പുരോഹിതൻ ആശീർവദിക്കുന്നു.

"...നിങ്ങൾ സന്തോഷിച്ചാനന്ദിച്ച് സമാധാനത്താലെ പോകുവിൻ, എന്നേയ്ക്കും എനിക്ക് വേണ്ടി പ്രാർത്ഥിക്കുകും ചെയ്വിൻ..." നിങ്ങൾ വീട്ടിലേക്കു മടങ്ങുന്നു.

Col(Retd)Alex P Philip
Chethipurackal



ഇനിയാണെന്റെ ചോദ്യം...
ശാരീരിക-മാനസ്സിക-ഗാർഹിക-സാമ്പത്തിക പ്രശ്നങ്ങളാൽ ദുഖിതനായി പള്ളിയിൽ പോയ നിങ്ങൾ, ആരാധന കഴിയുമ്പോൾ, സന്തോഷിച്ചാനന്ദിച്ച് സമാധാനത്താലേ വീട്ടിൽ മടങ്ങിയെത്തുന്നുണ്ടോ?

മുപ്പത്തിയാറ് വർഷത്തെ ദേശസേവനത്തിനിടയിൽ ഇന്ത്യയൊട്ടാകെ ഞാൻ അലഞ്ഞു. നാലു സ്ഥലങ്ങളിലൊഴികെ, എങ്ങും തന്നെ ഓർത്തഡോക്സ് പള്ളിയുണ്ടായിരുന്നില്ല. എങ്കിലും, ഉള്ള പള്ളിയിലെ ആരാധനയിൽ എല്ലാ ഞായറാഴ്ചയും സംബന്ധിക്കുമായിരുന്നു. CSI, CNI, മാർത്തോമ്മാ, കത്തോലിക്കാ പള്ളികളിൽ ഞങ്ങൾ കുർബ്ബാന കൂടിയിട്ടുണ്ട്, CNI പള്ളിയിൽ പാഠം വായിച്ചിട്ടുണ്ട്, ഒരു Methodist Church പുനരുദ്ധരിച്ചിട്ടുണ്ട്, എല്ലാവരുടെയും ആരാധനാക്രമങ്ങൾ മനസ്സിലാക്കിയിട്ടുണ്ട്. മഞ്ഞുമൂടിയ ടൈഗർ ഹില്ലിന്റെ പശ്ചാത്തലത്തിൽ, ദ്രാസ്സിൽ, മുളംകീറുകൾ കൊണ്ടുണ്ടാക്കിയ ഒരു പള്ളിയിലെ ഈസ്റ്റർ ശുശ്രൂഷ ഇന്നും ഓർമ്മയിൽ ഒരു രോമാഞ്ചമായി അനുഭവപ്പെട്ടു.

തിരിഞ്ഞു നോക്കുമ്പോൾ ഒരു കാര്യം എനിക്ക് വ്യക്തമായി മനസ്സിലാവുന്നു; കാലത്തിനൊത്ത് നാമും നമ്മുടെ നിലപാടുകൾ മാറ്റേണ്ടതുണ്ട്.

ആരാധന ഒരു ധ്യാനമാണ്. ആ ധ്യാനത്തെ ബാധിക്കുന്ന ഒരു വികല ശബ്ദമോ, ചലനമോ, വെളിച്ചമോ, വെളിച്ചക്കുറവോ, കാഴ്ചയോ, ഗന്ധമോ, അംഗവിക്ഷേപങ്ങളോ, ഉച്ചാരണത്തെറ്റുകളോ ആരാധനയിലുണ്ടാവരുത്. ആരാധന, ബന്ധങ്ങളെ ഉറപ്പിക്കണം, ഹൃദയങ്ങളെ ദൃഢപ്പെടുത്തണം, കണ്ണുനീർ ഒപ്പണം. വേറിട്ട ചിന്തകളിലേക്കും വ്യാകുലതകളിലേക്കും തെന്നിമാറിപ്പോകാനിടവരുത്താതെ, ഏകാഗ്രതയോടെ ധ്യാന നിമഗ്നരായി നിൽക്കുന്നവരുടെ കൂട്ടായ്മയാവണം പള്ളിയാരാധന.

എന്തുകൊണ്ട് നമുക്ക് ഈ ലക്ഷ്യങ്ങൾ പ്രാപിക്കാൻ കഴിയുന്നില്ല? സഭയെ ചുഴുന്ന അനാസ്ഥയ്ക്കെന്താണ് പ്രതിവിധി? ഒരു ചൈനീസ് പഴഞ്ചൊല്ല് ഓർമ്മ വരുന്നു. "Don't curse the Darkness, light a Candle". ഞാനെന്റെ കുഞ്ഞുമെഴുകുതിരികൾ തെളിയിക്കട്ടെ.

**1. കുടുംബാരാധന**-പള്ളിയങ്കണത്തിലെത്തുമ്പോൾ മക്കൾ മുമ്പിലേക്കും, ഭാര്യ തെക്കുവശത്തേക്കും ഞാൻ വടക്കുവശത്തേക്കും പോവുന്നു. പിന്നെ ഞങ്ങൾ കാണുന്നത് പള്ളി പിരിഞ്ഞ് കഴിഞ്ഞാണ്. ഈ രീതി മാറണം. ആരാധനയുടെ ഓരോ പടവിലും കുഞ്ഞുങ്ങളെ നിയന്ത്രിച്ച്, കുടുംബസമേതം പ്രാർത്ഥിക്കുന്ന അനുഭവം വളരെ സന്തോഷകരമാണ്. അത് കുടുംബ ബന്ധങ്ങളെ കൂടുതൽ ഉറപ്പിക്കും.

2. സമയദൗർലഭ്യം-ജോലിക്കാരായ മാതാപിതാക്കൾക്കും പഠന-ട്യൂഷൻ-കോച്ചിംഗ് ഭാരങ്ങളാൽ ഞെരുങ്ങുന്ന കുട്ടികൾക്കും, സ്വന്തകാര്യങ്ങൾ ചെയ്തു തീർക്കാനായി കിട്ടുന്ന ഒരേ ഒരു അവധി ദിവസമാണ് ഞായറാഴ്ച. പക്ഷേ ആരാധന കഴിഞ്ഞ് വീട്ടിൽ എത്തുമ്പോഴേക്കും ഉച്ചയായിക്കഴിഞ്ഞു. പിന്നെ സന്ധ്യയായി, ഉഷസ്സായി വീണ്ടും ഓഫീസ്സായി. പള്ളി പിരിയുമ്പോൾ ഉണ്ടാവുന്ന ജനാവലിയുടെ നൂറിലൊന്നുപോലുമുണ്ടാവില്ല നമസ്കാരം ആരംഭിക്കുമ്പോൾ. എന്തു കൊണ്ടാണിത്? എല്ലാവർക്കും സംബന്ധിക്കാവുന്ന വിധം സംക്ഷിപ്തമായ ആരാധനയും സൗകര്യമായ ആരാധനാസമയങ്ങളും നമുക്കുണ്ടാവേണം. SMS യുഗമാണിത്. നമ്മുടെ ആരാധന ക്രോഡീകരിച്ചില്ലെങ്കിൽ പുതുതലമുറകൾ പള്ളിയിൽ വരുന്നതേ നിർത്തും. മാമൂലുകൾ പറയും "വരേണ്ടവർ വരട്ടെ" എന്ന്. അതല്ല ശരി. എല്ലാവരും വരണം. ആർക്ക് വേണ്ടിയാണ് സഭ? ആർക്കുവേണ്ടിയാണ് ആരാധന? ചുവരില്ലാതെ എന്തെഴുത്ത്?

സമാധാനത്താലേ പോകുവിൻ... എന്ന് പട്ടക്കാർ ആശീർവദിച്ച് തിരശ്ശീലയിട്ടു കഴിഞ്ഞാൽ പിന്നെ നിശ്ശബ്ദമായി പരിഞ്ഞു പോകുവാൻ ജനത്തിന് കഴിയണം.

പക്ഷേ കഴിയുന്നില്ല. 23-ാം സങ്കീർത്തനമോ 27-ാ പ്രതിവാക്യം ചൊല്ലണം. എന്തിന്? കുർബ്ബാനയിലെ കുറവുകൾ തീർക്കാനോ? അത് കഴിഞ്ഞാണ് അറിയിപ്പുകളും ശകാരങ്ങളും സ്തോത്ര കാഴ്ചയും, കൈമുത്തും. സ്തോത്രകാഴ്ച ഇത്ര സംഭവബഹുലമാക്കണോ?

**3. ആരോഗ്യപ്രശ്നങ്ങൾ**-ഏകാഗ്രതയോടെ, പ്രാർത്ഥനയിൽ മുഴുകണമെങ്കിൽ ശരീരം സ്വസ്ഥമായിരിക്കണം. ഇക്കാലത്ത് 50-55 വയസ്സാകുമ്പോഴേക്കും എല്ലാവർക്കും ആരോഗ്യപ്രശ്നങ്ങൾ തുടങ്ങുന്നു. കൊളസ്ട്രോൾ, ബി.പി. ഡയബറ്റീസ്, നടുവ് വേദന, മുട്ടുവേദന.... എല്ലാം സുലഭം. തുബ്ദേനിന്റെ സമയത്ത് അധികം പേരും താഴെയിരിക്കുന്നത് ഞെളിപിരികൊണ്ടാണ്. എല്ലാവർക്കും ഇരിക്കാനായി, നമ്മുടെ പള്ളികളും ചാരുബഞ്ചുകൾ ഒരുക്കണം. അപ്പോൾ കുടുംബമായി ആരാധനയിൽ പങ്കെടുക്കാനും സൗകര്യമാവും. ശുശ്രൂഷകൾക്ക് കൂടുതൽ അടുക്കും ചിട്ടയും വരും. ഇന്ന് നമ്മുടെ വിവാഹശുശ്രൂഷയും ശവസംസ്കാരശുശ്രൂഷയും ഓർമ്മപ്പെടുത്തുന്നത്, ചാകര വള്ളം കരയ്ക്കടുക്കുമ്പോൾ തള്ളിക്കൂടുന്ന ജനക്കൂട്ടത്തെയാണ്. ഈ അച്ചടക്കമില്ലായ്മ മാറണം. ഹാശാ ആഴ്ചയിൽ അട്ടിയായ അടുക്കി മാറ്റിവയ്ക്കാവുന്ന പ്ലാസ്റ്റിക്ക്/ഫൈബർ ഗ്ലാസ്സ് ചാരുബഞ്ചുകൾ നിർമ്മിക്കുവാൻ കഴിവുള്ള എത്രയോ നിർമ്മിതാക്കൾ ഇന്ത്യയിലുണ്ട്. അതുപോലെ തന്നെ കുർബ്ബാന സ്വീകരിക്കുമ്പോൾ വൈദികന്റെ മുമ്പിൽ ആടിയാടി നിൽക്കുന്നതിനു പകരം മുട്ടുകുത്തുവാൻ ഒരിടം നമുക്കൊരുക്കുവാനാവില്ലേ?

**4. ശുശ്രൂഷക സംഘം**- ഏകാഗ്രതയെ ഭഞ്ജിക്കുന്ന ഒന്നും തന്നെ മദ്ബഹായിലുണ്ടാവാൻ പാടില്ല. ശുശ്രൂഷക സംഘം അങ്ങോട്ടുമിങ്ങോട്ടും ഓടിനടക്കാൻ പാടില്ല. കൈയും കാലും കാണിച്ച് ആശയവിനിമയം പാടില്ല. ആകെ അഞ്ചു ശുശ്രൂഷകർ പോരേ? രണ്ടുപേർ മെഴുകുതിരിക്കാലുകൾക്കായി, രണ്ടു പേർ മറുവഹ്സാകൾക്കായി, ഒരാൾ ധൂപക്കുറ്റി വീശാനും. തുബ്ദേൻ വായിക്കാനും അവർ മതിയാവും. കൂടുതലാളുകൾ ആൾക്കൂട്ടമാവും, അനാവശ്യ ചലനങ്ങൾ ഏറും, തൊഴിലില്ലായ്മ കൂടും. കൂടുതൽ പേർക്ക് ട്രെയിനിംഗ് കൊടുക്കണമെങ്കിൽ ഒന്നിടവിട്ട ആഴ്ചകളിലേക്കായി ടീമുകൾ ഉണ്ടാക്കാമല്ലോ?

**5. അനിയന്ത്രിത ശബ്ദം**-വാസ്തുശില്പകലയ്ക്ക് മുൻതൂക്കം നൽകി പണിത മനോഹരമായ പള്ളികൾ നമുക്കുണ്ട്. പക്ഷെ ശബ്ദശാസ്ത്രം (acoustic) കൂടി പരിഗണിച്ച് പണിതിട്ടുള്ള പള്ളികളുണ്ടോ? പരുമല പള്ളിയിൽ പോലും വലിയ ഉരുളൻ തൂണുകളിൽ നാലുവശത്തേക്കുമായി സ്പീക്കറുകൾ തൂക്കിയിട്ടിരിക്കുന്നു. മുഴക്കങ്ങളെയും, പ്രതിധ്വനികളെയും ഇരമ്പലുകളെയും ഒഴിവാക്കാൻ മൈക്കുകളുടെയും സ്പീക്കറുകളുടെയും സ്ഥാപനങ്ങളും ദിശകളും വോള്യവും (Volume) സെറ്റ് ചെയ്ത് ലോക്ക് ചെയ്യേണ്ടതാണ്. പിന്നെ അവ അനക്കരുത്. പക്ഷെ നാമെന്താണ് ചെയ്യുന്നത്. എല്ലാവർക്കും എല്ലാവരുടെയും ശബ്ദം എല്ലായിടത്തും ഏറ്റവുമുച്ചത്തിൽ കേൾക്കണം. എല്ലാ കൺട്രോളും മാക്സിമത്തിൽ. ഫലമോ? കേൾക്കുന്നത്, തേനീച്ചകൂട്ടിലെ വെടിക്കെട്ടാണ്. ഇത്ര ശബ്ദം വേണോ? സുകുമാർ അഴീക്കോട്, അദ്ധ്യാപകനെപ്പറ്റി പറഞ്ഞതോർത്ത് പറയട്ടെ-'ശബ്ദം ഏറ്റവും പിൻനിര

**ആരാധന, ബന്ധങ്ങളെ ഉറപ്പിക്കണം, ഹൃദയങ്ങളെ ദൃഢപ്പെടുത്തണം, കണ്ണുനീർ ഒപ്പണം. വേറിട്ട ചിന്തകളിലേക്കും വ്യാകുലതകളിലേക്കും തെന്നിമാറിപ്പോകാനിടവരുത്താതെ, ഏകാഗ്രതയോടെ ധ്യാന നിമഗ്നരായി നിൽക്കുന്നവരുടെ കൂട്ടായ്മയാവണം.**



യിരിക്കുന്നവർക്ക് അല്പം ക്ലേശി ച്ചാൽ മാത്രം കേൾക്കാൻ സാധിക്കു ന്നതേ ആകാവൂ'. നാടിനെയോ, വഴിയേ പോകുന്നവരെയൊക്കെ പ്രക മ്പനം കൊള്ളിക്കേണ്ട ആവശ്യമെ ന്താണ്?

**6. ഹൃദയശൂന്യത**-സുറിയാനി ട്യൂണുകൾക്കനുസരിച്ച് വാക്കുകളും പര്യായങ്ങളും കൂട്ടിച്ചേർത്തെഴുതിയി ട്ടുള്ള പ്രാർത്ഥനാഗീതങ്ങൾ ആണ് നമ്മുടെ ആരാധനയിൽ മുഖ്യമായി ഉള്ളത്. എന്താണ് പാടുന്നതെന്ന് മനസ്സോ തലച്ചോറോ അറിയുന്നതേ യില്ല. ഉദാഹരണമായി നമ്മൾ കുർബ്ബാനയിൽ പാടുന്നു '....നിൻ ഉത വിയ്ക്കായ് ബലഹീനർ'. എത്ര സാധാരണക്കാർക്കറിയാം ഉതവി എന്നാലെന്താണെന്ന്? അർത്ഥമറിയി ല്ലെങ്കിലും നമ്മൾ ഒരു ഡ്രില്ല് പോലെ പാടുന്നു. സഭാദ്ധ്യക്ഷരും മലയാള പണ്ഡിതരും ചേർന്നിരുന്ന് നമ്മുടെ ആരാധനാക്രമത്തിന്റെ വ്യഥാസ്ഥൂല തയും ആവർത്തനങ്ങളും അർത്ഥശൂ ന്യതയും വെട്ടിച്ചുരുക്കി മലയാളത്ത നിമ വരുത്തിയിരുന്നെങ്കിൽ തീർച്ച യായും ഹൃദയങ്ങളും പാടും, 'വെളി വുനിറഞ്ഞോരീശോ..' പോലെ,

**7. ശുചിത്വമില്ലായ്മ**-ദേവാലയം ശുചിത്വത്തിന്റെ മകുടോദാഹരണമാവ ണം. ചിലന്തിവല കെട്ടാത്ത ദീപവിള ക്കുകൾ (Chandeliers) ഉണ്ടോ നമ്മുടെ പള്ളിയിൽ? നേർച്ച വിളമ്പിയ പേപ്പർപ്ലേറ്റും പഴത്തൊലിയും മുറ്റ മാകെ ചിതറിക്കിടക്കുന്നില്ലേ? തൂക്കുവി ളക്കു ക്ലാവു പിടിച്ചിരിക്കുക യല്ലേ?കഴിഞ്ഞ പെരുന്നാളിന് കെട്ടിയ തോരണങ്ങളും ഫ്ളക്സ് പോസ്റ്ററു കളും അവിടവിടെ ഇപ്പോഴും തൂങ്ങിക്കി ടപ്പില്ലേ? പള്ളിപ്പുരയിടമാകെ പുല്ലുവ ളർന്ന് കാടുപിടിച്ചു കിടക്കുകയല്ലേ? ശൗചാലയങ്ങൾ ഉണ്ടെങ്കിൽ, ശുചി യാണോ? കുരിശുംമൂട്ടിൽ മെഴുകുതിരി ക്കൂടുകൾ കുന്നുകൂടി കിടക്കുന്നില്ലേ?

ഡൽഹിയിലെ Lotus Temple ഉം അമൃതസറിലെ Golden Temple ഉം കണ്ടാൽ മനസ്സിലാക്കാം ദേവാലയ ങ്ങളെ എങ്ങനെ വൃത്തിയായി സൂക്ഷി ക്കണമെന്ന്. യുവജനപ്രസ്ഥാനങ്ങൾ മുൻകൈയെടുത്താൽ നമുക്കും നമ്മുടെ പള്ളിയങ്കണം വൃത്തിയായി സൂക്ഷിക്കാം.

**8. ഗായകസംഘം**-പള്ളികളിൽ ഇപ്പോൾ ഗായകസംഘങ്ങളേ പാടു ന്നുള്ളൂ. മറ്റുള്ളവരെല്ലാം കാഴ്ചക്കാ രാണ്. സംശയമുണ്ടെങ്കിൽ, ഒരാഴ്ച ഗായകസംഘത്തെ മാറ്റി നിർത്തി നോക്കൂ. ഈ അവസ്ഥ മാറണം.

ഗായകസംഘത്തിന്റെ ശബ്ദം കുറയ്ക്കണം. ട്യൂണുകൾ ലളിതമാ ക്കണം. 258-ാം പേജിലെ പ്രത്യേക ഗീതങ്ങൾ 263-ൽ ആയിരിക്കാം. അതു തേടി എത്തുമ്പോഴേക്കും പാട്ടു തീരും. പേജ് നമ്പർ അനൗൺസ് ചെയ്യാതെ LED ഡിസ്പ്ലേ ചെയ്യണം. എങ്കിൽ പാട്ടിലും പ്രാർത്ഥനയിലും എല്ലാ വർക്കും പങ്കു ചേരാൻ സാധിക്കും.

**9. സാങ്കേതിക പുരോഗമനങ്ങൾ** -ധൂപക്കുറ്റി വാഴ്ത്തുമ്പോഴും ഏവൻഗേലിയോൻ വായിക്കുമ്പോഴും, പോകുന്നിടത്തും തിരിയുന്നിടത്തു മെല്ലാം അച്ചന്റെ വായ്ക്കു മുന്നിൽ ഒരാൾ മൈക്കു പിടിച്ചു കൊടുക്കു ന്നത് അരോചകമാണ്. പകരം ഒരു cordless mike അച്ചന്റെ കോളറിൽ ഘടിപ്പിച്ചാൽ മാത്രം മതി. എല്ലാ അസൗകര്യങ്ങളും നീങ്ങും. എക്സ്ട്രാ ശുശ്രൂഷക്കാരനും വേണ്ട, മൈക്കെവിടെ എന്ന് പട്ടക്കാരനുമാ ലോചിക്കേണ്ടി വരികയില്ല.

എല്ലാ പള്ളികളും മദ്ബഹായു ടെയും നമസ്ക്കാരങ്ങളുടേയും മൈക്ക് സിസ്റ്റത്തിന്റെയും ലോഡെടു ക്കുവാൻ കഴിവുള്ള Inverter വെയ്ക്ക ണം. സന്ധ്യാനമസ്ക്കാരം, കുർബ്ബാ ന, വിവാഹം, ശവസംസ്ക്കാരം തുട ങ്ങിയ ശുശ്രൂഷകൾക്കിടയിൽ വൈദ്യുതി പോവുന്നത് വളരെ അശു ഭകരവും ദുഃഖവുമാകുന്നു. ജനറേറ്റർ ഉണ്ടെങ്കിൽ തന്നെ സ്റ്റാർട്ട് ആകുന്ന തുവരെ, കൂദാശകൾ നിർവിഘ്നം നടത്തുവാൻ Invertor സഹായിക്കും, പ്രത്യേകിച്ചും രാത്രിയിൽ.

നമുക്കും ശ്രദ്ധ തെറ്റാതെ, ഭക്തി യോടെ ആരാധനയിൽ പങ്കു ചേരാം. ദൈവമുമ്പാകെ നമ്മുടെ ഭാരങ്ങളി റക്കി വയ്ക്കാം, സമാധാനത്തോടെ സ്വന്തഭവനങ്ങളിലേയ്ക്ക് മടങ്ങാം.- എന്റെ സ്വപ്നം പോലെ.

മാർട്ടിൻ ലൂഥർ കിംഗ് പറഞ്ഞു "I Have a Dream" (എനിയ്ക്കൊരു സ്വപ്നമുണ്ട്) ആ സ്വപ്നം സാക്ഷാ ത്കരിക്കപ്പെട്ടു.

തലമുറകളിലൂടെ ഓർത്തഡോ ക്സുകാരനായ എന്റെ സ്വപ്നം സാക്ഷാത്കരിക്കുന്ന ദിനം വരുമോ?

ഞാൻ വിശ്വസിക്കുന്നു....

**ഒരുനാൾ വരും!**

(9495140041) ■

## മലങ്കരസഭയുടെ ആദരാഞ്ജലികൾ

വ.ദി.ശ്രീ. എം. സി. കുറിയാക്കോസ് റമ്പാൻ, പാത്താമുട്ടം (ഓർമ്മ: ജൂലൈ 20)

ഫാ. റ്റി. വി. ജോർജ്ജ് നെടുമാവ് (ഓർമ്മ: ജൂലൈ 30)

## പാരീഷ് മിഷൻ

ഇടവകകളിൽ ആത്മീയ നവോ ത്ഥാനം കൈവരുത്താൻ സെമിനാരി അദ്ധ്യാപകരും, വിദ്യാർത്ഥികളും ഒരുമിച്ച് ഓണാവധിക്കാലം (സെ പ്റ്റംബർ 1-7) പാരീഷ് മിഷൻ നട ത്തുന്നു. സുവിശേഷ പ്രസംഗങ്ങൾ, വിശ്വാസ സംബന്ധമായ വേദപഠന ക്ലാസ്സുകൾ, ഗനപരിശീലനം, കുട്ടി കൾക്കും യുവജനങ്ങൾക്കും മാതാ പിതാക്കൾക്കും പ്രത്യേക ക്ലാസ്സു കൾ, കൗൺസിലിംഗ്, ഭവനസന്ദർശ നം, മദ്യ-മയക്കുമരുന്ന് എന്നിവ യ്ക്കെതിരെ നടത്തുന്ന ബോധനക്ലാ സ്സുകൾ, മദ്ധ്യസ്ഥ പ്രാർത്ഥന മുത ലായവ നടത്തപ്പെടുന്നു. പാരീഷ് മിഷൻ നടത്തുവാനാഗ്രഹിക്കുന്ന ഇടവകകൾ 2012 ഓഗസ്റ്റ് 3 (വെള്ളി) ന് മുമ്പായി **പാരീഷ് മിഷൻ, കോ-ഓർഡിനേറ്റർ/സെക്ര ട്ടറി, ഓർത്തഡോക്സ് തിയോ ളജിക്കൽ സെമിനാരി, പി. ബി.നം. 98, കോട്ടയം-1** എന്ന വിലാസത്തിൽ അറിയിക്കണം.

## നാമകരണം

**നിധി അലക്സ് എം. നൈനാൻ**

# വ്യക്തിനാമങ്ങളും പുത്തൻ തലമുറയും

# new GENERATION

രണ്ടായിരം വർഷത്തെ പാരമ്പര്യമുള്ള പൗരാണിക സഭയാണ് മലങ്കര ഓർത്തഡോക്സ് സഭ. ക്രിസ്തു ശിഷ്യനായ തോമാശ്ലീഹായാൽ സ്ഥാപിതമായ ഈ സഭ ആചാരാനുഷ്ഠാനങ്ങളുടെ കാര്യത്തിൽ ഇതര സഭകളിൽ നിന്നു വേറിട്ടു നിൽക്കുന്നു. പരമ്പരാഗതമായി അനുഷ്ഠിച്ചു പോന്ന പല ആചാരങ്ങളും സമൂഹത്തിൽ നിന്നു കടം കൊണ്ടിട്ടുള്ള സഭ മലങ്കര നസ്രാണികളുടെ (നസ്രാണികൾ- നസ്രയനായ ക്രിസ്തുവിന്റെ അനുയായികൾ) തനതായ വ്യക്തിത്വം കാത്തു സൂക്ഷിക്കുന്നതിൽ എന്നും ബദ്ധശ്രദ്ധരായിരുന്നു. എന്നാൽ പാശ്ചാത്യ സമ്പ്രദായങ്ങളുടെ അനുകരണം, ആധുനികതയുടെ മുഖമുദ്രയായ അന്യവൽകരണം തുടങ്ങി വിവിധ കാരണങ്ങളാൽ നാം പിന്തുടർന്നിരുന്ന കീഴ്‌വഴക്കങ്ങൾ പലതും ഇന്ന് കൈമോശം വന്നിരിക്കുന്നു. ഇവയിൽ പ്രധാനമാണ് സുറിയാനി ക്രിസ്ത്യാനികളുടെ വ്യക്തിനാമങ്ങളിൽ വന്നിട്ടുള്ള ശ്രദ്ധേയമായ മാറ്റം. നൂറ്റാണ്ടുകളായി പ്രചാരത്തിലിരുന്ന പല ക്രൈസ്തവ നാമങ്ങളും ഇന്ന് അപ്രത്യക്ഷമായിരിക്കുന്നു. സമ്പന്നമായ പാരമ്പര്യവും, അടിയുറച്ച വിശ്വാസവും, വ്യത്യസ്ഥമായ ആചാരാനുഷ്ഠാനങ്ങളും കൈമുതലായുള്ള നമ്മുടെ സഭ മലങ്കരയിൽ കാതോലിക്കേറ്റ് സ്ഥാപിച്ചതിന്റെ ശതാബ്ദി ആഘോഷിക്കുന്ന ഈ വേളയിൽ നമ്മുടെ പേരുകൾക്കു കാലാനുസൃതമായി വന്നുചേർന്ന മാറ്റത്തെ ഒരു നിരീക്ഷണത്തിനു വിധേയമാക്കുകയാണിവിടെ.

ഒരു ജനസമൂഹത്തിന്റെ തനിമയും സത്തയും കുടികൊള്ളുന്നത് അതു രൂപം നൽകുന്ന സാംസ്കാരിക ബിംബങ്ങളിലാണ്. ഇതിനുദാഹരണമാണ് വ്യക്തിനാമങ്ങൾ. മനുഷ്യസംസ്കാരത്തിന്റെ ആദിമമുദ്രകളാണ് അവ. ഒരുവന്റെ അസ്തിത്വം നില നിൽക്കുന്നതും അവൻ അറിയപ്പെടുന്നതും അവന്റെ പേരിലൂടെയാണ്. ജനനം മുതൽ മരണം വരെ അയാളുടെ സമസ്ത ജീവിത വ്യാപാരങ്ങളും നടത്തപ്പെടുന്നതും പേരിലൂടെത്തന്നെ. മാത്രമല്ല, മരിച്ചാലും ആ വ്യക്തി പിന്നീടോർക്കപ്പെടുക സ്വന്തം പേരിലൂടെയാണ്. അതിനാൽ വ്യക്തിനാമങ്ങൾക്ക് നിത്യ ജീവിതത്തിൽ വളരെയധികം പ്രാധാന്യമുണ്ട്.

തങ്ങളുടെ തനതായ വ്യക്തിത്വം വിളിച്ചോതുന്ന അർഥ സംപുഷ്ടമായ പേരുകളായിരുന്നു വിവിധ മതവിഭാഗങ്ങൾക്കിടയിൽ കാലാകാലങ്ങളായി നിലനിന്നിരുന്നത്. എന്നാൽ അവയുടെ സ്ഥാനം തികച്ചും അർഥശൂന്യവും പ്രാസപ്രധാനവുമായ വാക്കുകൾക്കായി ഇന്നു വഴി മാറിയിരിക്കുന്നു. ഒരു പേരിലെന്തിരിക്കുന്നു? എന്നു ചിന്തിക്കുന്നവരാണു പുത്തൻ തലമുറയിലെ ബഹുഭൂരിപക്ഷവും. പേരു കേട്ടാൽ ആണോ പെണ്ണോ, ഹിന്ദുവോ ക്രൈസ്തവനോ എന്നു പലപ്പോഴും തിരിച്ചറിയാനാവാത്ത അവസ്ഥയാണിന്നുള്ളത്.

എന്നാൽ മുൻപ് ഇതായിരുന്നില്ല സ്ഥിതി. തങ്ങളുടെ തനതായ വ്യക്തിത്വം വിളിച്ചോതുന്ന പേരുകളാണ് ഇവിടെ പ്രചാരത്തിലിരുന്നത്. ആ പേരുകൾക്ക് നിഷ്കൃഷ്ടാർഥവും ആ അർഥത്തിനു പ്രസക്തിയുമുണ്ടായിരുന്നു. നസ്രാണികളാകട്ടെ ബൈബിളിലെ പേരുകളോ അതിന്റെ രൂപഭേദങ്ങളോ ആണ് പേരുകളായി സ്വീകരിച്ചിരുന്നത്.

ആദിമകാലത്ത് ഹിന്ദു മതത്തിൽ നിന്നും മതപരിവർത്തനം ചെയ്തവർ തങ്ങളുടെ യഥാർഥ പേരുകൾ മാറ്റിയിരുന്നില്ല. പേരോടനുബന്ധിച്ച് പുതിയ ക്രൈസ്തവനാമം കൂടി ചേർത്ത് ഉപയോഗിച്ചു തുടങ്ങിയത് പിന്നീടാണ്. (ഉദാ. കൃഷ്ണൻ തൊമ്മൻ). ഗുണ്ടർട്ടിന്റെ കേരളപ്പഴമ എന്ന പുസ്തകത്തിൽ പറങ്കികളും നസ്രാണികളും തമ്മിൽ ആദ്യമായി ഉണ്ടാക്കിയ വ്യാപാര ഉടമ്പടിയിൽ ഔസേപ്പ്, മത്തായി എന്നീ രണ്ടു പേർ കപ്പിത്താനുമായി നടത്തുന്ന സംഭാഷണം കാണാം. ഇതിൽ നിന്നും ആ ക്രൈസ്തവ നാമധേയങ്ങൾക്ക് അഞ്ചു പതിറ്റാണ്ടിലേറെ കാലത്തെ പഴക്കമുണ്ടെന്നു നമുക്കു മനസിലാക്കാം.

ക്രൈസ്തവീകത മുറുകെ പിടിച്ചു കൊണ്ടു തന്നെ തികച്ചും ഭാരതീയമായ ആചാരങ്ങൾ പിന്തുടർന്നു പോന്ന മലങ്കര നസ്രാണികളെ തങ്ങളുടെ മാർഗത്തിലേക്കു കൊണ്ടു വരാൻ ഇവിടെ ഭരണം നടത്തിയിരുന്ന വിദേശ അധിനിവേശ ശക്തികൾ എന്നും ശ്രമിച്ചിട്ടുണ്ട്. 1599-ൽഅലക്സ് ഡി മെനസിസ് എന്ന കത്തോലിക്കൻ ബിഷപ്പിന്റെ അദ്ധ്യക്ഷതയിൽ ഉദയംപേരൂരിൽ കൂടിയ സുന്നഹദോസിൽ പരമ്പരാഗതമായി ക്രൈസ്തവർ ഉപയോഗിച്ചു പോരുന്ന നാമങ്ങൾ ഉപേക്ഷിക്കണമെന്നും അതുപോലെ ഈശോ എന്ന പേർ വിശുദ്ധമാകയാൽ അതുപയോഗിക്കരുതെന്നും ഒരു കല്പന പുറപ്പെടുവിച്ചെങ്കിലും ഈ കല്പന പാലിക്കാൻ നസ്രാണികൾ ഒട്ടും താല്പര്യം കാട്ടിയില്ല.

കുട്ടികളുടെ പേരിടീൽ ചടങ്ങ് നസ്രാണികൾക്ക് എന്നും ആഘോഷമായിരുന്നു. ദേവാലയത്തിൽ വച്ചുള്ള മാമോദീസാ ചടങ്ങിനു മുമ്പു തന്നെ കുട്ടിക്കുള്ള പേര് നിശ്ചയിക്കപ്പെടുകയും ചെയ്തു പോന്നു.കുട്ടികൾക്കു പേരിടുന്നതിൽ ചില അലിഖിത നിയമങ്ങൾ മുമ്പു പാലിക്കപ്പെട്ടിരുന്നു. ആദ്യകുട്ടി ആണാണെങ്കിൽ കുട്ടിയുടെ പിതാവിന്റെ അപ്പന്റെ പേരും പെൺകുട്ടിയാണെങ്കിൽ പിതാവിന്റെ മാതാവിന്റെ പേരും നൽകുന്നു. രണ്ടാമത്തെ കുട്ടി ആണാണെങ്കിൽ മാതാവിന്റെ പിതാവിന്റെ പേരും പെണ്ണാണെങ്കിൽ മാതാവിന്റെ അമ്മയുടെ പേരും ഇടുന്നു. ഈ മുറ തീർന്നു കഴിഞ്ഞാൽ പിതാവിന്റെ സഹോദരന്മാരുടേയും സഹോദരിമാരുടെയും പേരുകളാണു മുറയ്ക്കു ഇടുക. എന്നാൽ പുണ്യവാളന്മാരുടെയും മത നേതാക്കളുടെയും രാഷ്ട്രീയ നേതാക്കളുടെയും വിദേശികളുടേയും മറ്റും പേരുകൾ അക്കാലത്തു സ്വീകരിച്ചിരുന്നില്ല. പേരിന്റെ ഒരു ഭാഗത്തും ഇംഗ്ളീഷ് അക്ഷരങ്ങളുമുണ്ടായിരുന്നില്ല. അതിനാൽ ഒരു യഥാർഥ നസ്രാണിയെ ഇതര ക്രൈസ്തവരിൽ നിന്നു മാറി പേരിൽ നിന്നു തന്നെ തിരിച്ചറിയാൻ മുമ്പു കഴിഞ്ഞിരുന്നു.

വളരെ പരിമിതമായ ക്രൈസ്തവ നാമങ്ങളേ അന്നു പ്രചാരത്തിലുണ്ടായിരുന്നുള്ളു. അതിനാൽ ഒരേ പേരു തന്നെ ഒരേ സ്ഥലത്തു ധാരാളം പേർ ഉപയാഗിച്ചിരുന്നു. ഏതാണ്ട് ഇരുപതാം നൂറ്റാണ്ടിന്റെ മധ്യത്തോളം ഇതായിരുന്നു സ്ഥിതി. 1950 നു ശേഷമാണ് ക്രൈസ്തവനാമങ്ങൾക്ക് വിപ്ളവകരമായ ഒരു മാറ്റം സംഭവിച്ചത്. മാമോദീസാ പേരും പിതാവിന്റെ പേരും കൂടിച്ചേർന്ന രണ്ടു ഭാഗങ്ങളുള്ള പേരുകളും(ഉദാ. ജോർജ് തോമസ്) കുടുംബപ്പേരും പിതാവിന്റെ പേരും ഇനിഷ്യലുകളായി വരുന്ന പേരുകളും (ഉദാ.എൻ.ഐ. നൈനാൻ ) മറ്റും കേരളത്തിലെ സുറിയാനി ക്രിസ്ത്യാനികൾക്കിടയിൽ പ്രചാരത്തിലായത് ഇക്കാലത്താണ്. ഏറെ കഴിയും മുമ്പു തന്നെ മൂന്നു ഭാഗങ്ങളുള്ള പേരുകളും പ്രചാരത്തിലായി. ഉദാ. നിഖിൽ തോമസ് മാത്യു. (നിഖിൽ മാതാപിതാക്കളിടുന്ന പേരും എല്ലാവരും വിളിക്കുന്നതും, തോമസ് -മാമോദീസാ പേര്, മാത്യു പിതാവിന്റെ പേര്). അപ്പന്റേയും അമ്മയുടെയും പേരിൽ നിന്നു മക്കൾക്കു പേരിടുന്ന സമ്പ്രദായം പിന്നീടുണ്ടായതാണ്. സണ്ണി-ലിസി ദമ്പതികളുടെ മകൾ ലിസയായതും, ജോസഫിന്റേയും സാറാമ്മയുടേയും മകൻ ജോസിയായതും ഉദാഹരണം. അബി, അജി, വിജി, ബിബി,തുടങ്ങിയ രണ്ടക്ഷരനാമങ്ങളും പ്രചാരത്തിലായത് ഇക്കാലത്താണ്.

ഹൈന്ദവനാമങ്ങളും അതിന്റെ വകഭേദങ്ങളും, കാലദേശങ്ങൾ, വസ്തുക്കൾ, കഥാപാത്രങ്ങൾ ഇവയുടെ പേരുകളും മറ്റും ക്രൈസ്തവ ശിശുക്കൾക്കിടുന്നതാണ് ഇന്നത്തെ രീതി.

ഹേമന്ത്, ഗ്രീഷ്മ, ദീപക്, കിരൺ, അശ്വിൻ, രമണി, പ്രിയ, രവി, അർജ്ജുൻ, രോഹിണി, പ്രിയങ്ക, ജോളി തുടങ്ങിയവ ഉദാഹരണം. എന്നാൽ ഇവയുടെ അർഥമില്ലായ്മയും അനൗചിത്യവും തിരിച്ചറിഞ്ഞു തുടങ്ങിയതുകൊണ്ടോ എന്തോ പേരുകളുടെ കാര്യത്തിൽ നാം ഇന്ന് ഒരു തിരിച്ചു പോക്കിന്റെ പാതയിലെത്തി നിൽക്കുന്നു എന്നത് ആശ്വാസം നൽകുന്നു. ഐസക്, ഗബ്രിയേൽ, ജോഷ്വാ, ഡേവിഡ്, തിമോത്തി, ആമോസ്, ജോവേൽ, ജോബ്, സാംസൺ, സോളമൻ തുടങ്ങിയ ബൈബിൾ നാമങ്ങൾക്ക് അടുത്ത കാലത്തായി പ്രചാരമേറുന്നുണ്ട്. ഏതായാലും നസ്രാണികൾക്കിടയിൽ മുമ്പു പ്രചാരത്തിലിരുന്ന പേരുകളെപ്പറ്റി അറിയുക പുതിയ തലമുറയ്ക്ക് കൗതുകകരമായ അനുഭവമായിരിക്കും.

| മുമ്പു പ്രചാരത്തിലിരുന്ന പുരുഷനാമങ്ങൾ | ബൈബിൾ മൂലരൂപം |
|---|---|
| അവറാച്ചൻ, അവിരാ, അവറാൻ | അബ്രഹാം |
| ചാക്കോ, യാക്കോബ് | ജേക്കബ് |
| ചാണ്ടി, ഇടിക്കുള, ഇടിച്ചാണ്ടി | അലക്സാണ്ടർ |
| ദാനിയേൽ | ഡാനിയേൽ |
| ഈപ്പൻ, ഈപ്പച്ചൻ, എസ്തപ്പാൻ, പുന്നൂസ്, ഉതുപ്പ് | സ്റ്റീഫൻ |
| ഈശോ, ഈയോച്ചൻ | ജീസസ് |
| ഇത്താക്ക്, ഇട്ടി | ഐസക്ക് |
| ഇട്ടിയവിരാ | ഐസക്ക് എബ്രഹാം |
| ഇയ്യോബ് | ജോബ് |
| കോശി | ജോഷ്വാ |
| കുര്യൻ, കോര. കിരിയാൻ, കോരുത്, കുരിയാക്കോസ് | സിറിയക് |
| കുരുവിള, കോരുള | സിറിൾ |
| ലൂക്കോസ് | ലൂക്കോസ് |
| മർക്കോസ് | മർക്കോസ് |
| മത്തായി, മാത്തൻ, മാത്തു, മാത്തുള്ള, | മത്തായി |
| പീലിപ്പോസ്, പീലി, പോത്തൻ | ഫിലിപ്പ് |
| പത്രോസ്, പാത്തപ്പൻ | പീറ്റർ |
| പൗലോ, പൈലി | പോൾ |
| ശമുവേൽ | സാമുവൽ |
| തോമാ, തൊമ്മി, തൊമ്മൻ, മാമ്മൻ, ഉമ്മൻ, തമ്പാൻ | തോമസ് |
| കീവറീത്, ഗീവർഗീസ്, വർക്കി, വറീത്, വക്കച്ചൻ | ജോർജ് |
| ലോനൻ, ലോനപ്പൻ, ഉണ്ണൂണ്ണി, നൈനാൻ | ജോൺ |
| യോസഫ്, ഔസേപ്പ്, ഐപ്പ്, ഔത, ഇട്ടൂപ്പ്, കുഞ്ഞപ്പി | ജോസഫ് |
| സഖര്യാ, സ്കറിയാ, ചെറിയാൻ, കുഞ്ചെറിയാ | സഖറിയാ |
| മാണി | ഇമ്മാനുവേൽ |

| മുമ്പ് പ്രചാരത്തിലിരുന്ന സ്ത്രീനാമങ്ങൾ | ബൈബിൾ മൂലരൂപം |
|---|---|
| ഏലിയാമ്മ, ഏലി, ഏലിക്കുട്ടി, കുഞ്ഞേലി, കൊച്ചേലി,ഏലിയാ | എലിസബേത്ത് |
| അക്കാമ്മ, ആച്ചിയമ്മ, അക്കാ | റബേക്കാ |
| അന്നമ്മ, ചിന്നമ്മ | ഹന്നാ |
| മറിയാമ്മ, മറിയ | മേരി |
| റാഹേലമ്മ | റേച്ചൽ |
| സാറാമ്മ | സാറാ |
| ശോശാമ്മ, സൂസമ്മ, ശോശാ | സൂസൻ |
| ത്രേസ്യാ, കൊച്ചുത്രേസ്യാ | തെരേസ |
| ഒറോത, കുഞ്ഞോറോത | റോസാ |


**റഫറൻസ്**

1. കേരളത്തിലെ ക്രിസ്ത്യാനികളുടെ ആചാരാനുഷ്ഠാനങ്ങൾ, റോസ്മേരി.എ
2. മലങ്കര നസ്രാണികൾ, ഇസഡ്.എം.പാറേട്ട്




Lissy Raju, Arunachal Pradesh

## ഫെയ്സ് ബുക്ക്...

14-ാം പേജിൽ നിന്നു തുടർച്ച..

തന്റെ ഇഷ്ടങ്ങൾക്കു മാത്രം വില നൽകി, ആരെയോ കാണിക്കാൻ കുറെ സുഹൃത്തുക്കളെ ആഡ് ചെയ്ത്, അവരെ ശ്രദ്ധിക്കാതെ, അവരോട് മിണ്ടാതെ, ആളാകുവാൻ വേണ്ടി കുറെ പണികളും കാണിച്ച്... സ്വന്തം ഇഷ്ടപ്രകാരം സാമൂഹിക ജീവിയെന്ന മുഖംമൂടിയണിഞ്ഞ് ആർത്തുല്ലസിച്ച് നടക്കുന്ന ഭാവത്തോടെ ഒതുങ്ങിക്കൂടുകയാണ് ചെയ്യുന്നത്.

ഇതിലേറ്റവും പേടിക്കേണ്ട വിഷയം ഈ അവസ്ഥ ജീവിതത്തിലേക്കും പകർത്തപ്പെടുന്നുവെന്നതാണ്. ഈയടുത്തകാലത്ത് മനുഷ്യനെ ഇത്രയധികം സ്വാധീനിക്കാൻ ഫേസ്ബുക്കിനല്ലാതെ മറ്റൊന്നിനുമായിട്ടില്ല. എന്നാൽ സ്വാധീനിക്കുക എന്ന വാക്ക് അടിമപ്പെടുത്തുക എന്ന അർത്ഥത്തിൽ എടുക്കേണ്ടി വരും. അടിമയാകുന്നതിനു പുറമേ മനുഷ്യൻ ഫേസ്ബുക്ക് ശൈലി ജീവിതത്തിലും പകർത്തിത്തുടങ്ങി. അതിനേയാണ് ഏറ്റവും ഭയപ്പെടേണ്ടത്. സ്വന്തം പ്രൊഫൈൽ തുറന്ന ശേഷം മറ്റുള്ളവരുടെ കാര്യങ്ങളിൽ രസകരമായവ മാത്രം തിരിഞ്ഞു പിടിച്ച് ആസ്വദിക്കുക എന്ന ഏർപ്പാട് ജീവിതത്തിലേക്ക് ആവിഷ്കരിച്ചു തുടങ്ങിയിരിക്കുന്നു. തകരുന്ന ബന്ധങ്ങളും മനുഷ്യത്വമില്ലായ്മയുമൊക്കെയല്ലാതെ മറ്റൊന്നും സംഭവിക്കുന്നില്ല.

കുറേനാൾ ചർച്ചാവിഷയം അമേരിക്കൻ സംസ്ക്കാരത്തിന്റെ കടന്നുകയറ്റമായിരുന്നു. അതിപ്പോ വരും വരും എന്നു പറഞ്ഞിരുന്നു, പക്ഷേ പണ്ടേയ്ക്കു പണ്ടേ തന്നെ അതിന്റെ അലയടി തുടങ്ങിയിരുന്നു. അതറിയാതെ പലരും വീണ്ടും വീണ്ടും പ്രസംഗിച്ചു. അതുപോലെയാണ് ഫേസ്ബുക്കിസവും. ആരുമറിയാതെ ഏവരേയും കീഴ്പ്പെടുത്തിത്തുടങ്ങിക്കഴിഞ്ഞു. എന്താ മാറ്റമെന്ന് പോലും അറിയാതെ അതിങ്ങനെ പോകുന്നു. സൈബർ ലോകത്ത് ജീവിക്കുന്ന ശൈലി യാഥാർത്ഥ്യത്തിലും പിടിമുറുക്കുമ്പോൾ മാറ്റം ആർക്കും അറിയാൻ കഴിയില്ല. അതിനാൽ ഫേസ്ബുക്കിനെ നിർത്തേണ്ടിടത്തു നിർത്തിയേ തീരൂ. ഇതൊരിക്കലുമൊരു സൗഹൃദക്കൂട്ടായ്മയല്ല. സൗഹൃദവുമില്ല കൂട്ടായ്മയുമില്ല ഇവിടെ, സ്വന്തം വഴിതെറ്റിക്കുവാനായി നമ്മൾ തന്നെ ഇതിനെ ഒരു സ്വാർത്ഥലോകമായി മാറ്റിക്കഴിഞ്ഞു. ■

## BRIDEGROOM WANTED

Parents Belonging to Othodox Christian Family from Pathanamthitta Dist. settled in Ahmedabad seek suitable alliance for their only daughter, 26/5'4"/wheatish. Qualification: MSc Part-1 & PG In event managment, working with Axis Bank as Asst. Manager, from smart, professionally qualified orthodox christian boy with good back ground employed in govt. sector/bank/any other reputed organization in India below 30 yrs, God fearing, caring with clean habit.

***Phone :*** **079 27623723/Mob. 9825604808**
**Email : thomas_57@sify.com**

## BRIDEGROOM WANTED

Orthodox girl, born & brought up in North East, 26/155, B.Tech (Mechanical), fair working in Bangalore. Parents living separately girl under maternal care.

Invites proposals from Teetotaler Boys, Preferably born & brought up outside Kerala

***Phone :*** **9645580363**
**Email : nishasjos@gmail.com**
**M4marry id : 2710731**

## BRIDEGROOM WANTED

Orthodox ancient family girl 25/163, B.A. (English), GNM-Staff Nurse in reputed hospital near Tiruvalla. D/o Bank Manager. Parents seek God-fearing Orthodox boy working abroad expect, USA. or Kerala Deacon (Semmassan)

***Phone :*** **0469-2677354**
**94000077354**
**Email : jcherian7305@gmail.com**

## പരസ്യനിരക്കുകൾ

| | | |
|---|---|---|
| Back Page (Colour) | : | 25,000 |
| Front Inside (Colour) | : | 20,000 |
| Back Inside (Colour) | : | 20,000 |
| Inner Page (Colour) | | |
| Full | : | 15,000 |
| Half | : | 8,000 |
| Quarter | : | 5,000 |
| Favours Block (Minimum) | : | 1000 |
| Full page (B & W) | : | 8000 |
| Half page (B & W) | : | 5000 |
| Quarter page (B & W) | : | 3000 |
| Minimum (B & W) | : | 1250 |
| Matrimonial | : | 1000 |
| Favours Block (B & W) (Stamp Size) | : | 750 |

## LEENA SUSAN CHACKO

Trivandrum

25-2-1978 - 1-7-2011



ക്രിസ്തുവിൽ ജീവിക്കുന്നു
നിന്റെ മഹത്വമുദിക്കും നാൾ
നില്ക്കണമിവൾ വലഭാഗത്തിൽ

പ്രാർത്ഥനയോടെ
കുടുംബാംഗങ്ങൾ

## Ist Death Anniversary, 16-7-2012



**MRS. P. KUNJOONJAMMA**
*(Rtd Head Mistress Govt. H. S. Karapuzha)*

Kottuppallil House
Chingavanam P.O.

നിന്റെ മഹത്വമുദിക്കുന്നാൾ
നിൽക്കണമിവൾ വലഭാഗത്തിൽ

എന്ന് ദുഃഖാർത്തരായ
ഭർത്താവ്
Kurian P. Kurian
&
Children



# ഗെറ്റ് വെൽ സൂൺ

## കൃത്യനിർവ്വഹണങ്ങൾക്കുമപ്പുറം വേറിട്ട വഴിയിൽ ഒരു ഗവ. ആയുർവ്വേദ വനിതാ ഡോക്ടർ

*"ഭാരതത്തിന്റെ ആത്മാവുറങ്ങുന്നത് ഗ്രാമങ്ങളിലാണ്"-ഗാന്ധിജി*

**കേ**രളത്തിന്റെ ഗ്രാമങ്ങൾ പനിഭീതിയിൽ വിറച്ച് നിൽക്കുമ്പോൾ സർക്കാരിന്റെ രോഗപ്രതിരോധ സംവിധാനങ്ങൾ ഇപ്പോഴും പാതിവഴിയിലാണ്.

അതിനൊന്നും കാത്തു നില്ക്കാതെ പൊതുജനങ്ങളുടെ ആരോഗ്യം ലക്ഷ്യമാക്കി ജനവാസ പ്രദേശങ്ങളിൽ ചികിത്സയും, ബോധവത്ക്കരണവും നടത്തുകയാണ് ഡോ. സൂസൻ പി. ജോൺ.

സ്വന്ത നിലയിൽ പകർച്ച വ്യാധിക്കെതിരെ മുന്നിട്ടിറങ്ങിയ പത്തനംതിട്ട വാഴമുട്ടം ഗവ. ആശുപത്രിയിലെ സീനിയർ മെഡിക്കൽ ഓഫീസറായ ഡോക്ടർക്ക് ഒപ്പമുണ്ടായിരുന്നത് ഉറച്ച ദൈവവിശ്വാസം മാത്രം.

സമർപ്പണത്തിന്റെ എടുത്തുചാട്ടത്തിനാദ്യം താൻ ഒറ്റയായിരുന്നെങ്കിലും സഹായത്തിന്റെ കൈവഴികൾ എത്തിത്തുടങ്ങി. പ്രതിരോധ-ചികിത്സ മരുന്നുകൾ DMO നല്കി, പഞ്ചായത്തു വകയായി ജീപ്പ്, ഫാർമസിസ്റ്റിന്റെ സേവനം... ചുരുക്കത്തിൽ സജ്ജീകൃതമായ മെഡിക്കൽ ക്യാമ്പുകൾ തുടരെ നടത്താനായി നാലു ദിവസം കൊണ്ട് 745 കുടുംബങ്ങൾക്ക് നേരിട്ടു മരുന്നും, ചികിത്സാ നിർദ്ദേശങ്ങളും നൽകിയതു തന്നെ ചരിത്രം (രോഗവിവരം പറഞ്ഞു വാങ്ങിയവർ ഇതിന്റെ പകുതിയോളം)

സർക്കാർ ചെലവിൽ പഠിച്ചിറങ്ങിയ ഡോക്ടർമാർ ഗ്രാമീണ സേവനത്തിൽ നിന്നും 'മുങ്ങിയ വാർത്ത വന്ന അതേ ദിവസമാണ് ഡോക്ടറും ശ്രദ്ധിക്കപ്പെടുന്നത്. നിർബന്ധിത ഗ്രാമീണ സേവനമെന്ന CRS ബോണ്ടിൽ ഒപ്പുവച്ച മാന്യ ഡോക്ടർമാർ പ്രൈവറ്റ് ആശുപത്രി മുതലാളിമാരുടെ നൂലിനൊപ്പം പാവകളിക്കുമ്പോഴാണ് ഒരു ആയുർവ്വേദ ഡോക്ടർക്ക് ഈ ഭ്രാന്ത്.'

കുട്ടിക്കാലം മുതൽ 3 പൊതികെട്ടി സ്ക്കൂളിൽ പോകുന്ന ശീലമായിരുന്നു സൂസന്, ആതുര ബോധം അന്നേ മനസ്സിലുണ്ടായിരുന്നു. തുമ്പമൺ ഭദ്രാസനത്തിലെ ആത്മീയ സംഘടനകളിലൂടെ കയറി വന്ന പ്രവർത്തക നമ്മുടെ കുട്ടികൾക്കുള്ള ഒരുത്തമ വേദിയാണ്, സഭയുടെ ആത്മീയ പ്രസ്ഥാനങ്ങളെന്ന് ഡോക്ടർ ആവർത്തിക്കുന്നു. നിങ്ങളുടെ കുഞ്ഞുങ്ങൾക്ക് എത്രയെത്ര വഴികളാണ് സമുദായം ഒരുക്കിക്കൊടുക്കുന്നതെന്ന് സഹപ്രവർത്തകർ അസൂയപ്പെടാറുമുണ്ടത്രെ.

ബാഹ്യകേരളത്തിൽ പഠിക്കാൻ പോകുന്ന  പെൺകുട്ടികൾക്ക് മാർഗ്ഗനിർദ്ദേശം; 24 മണിക്കൂർ ഹെൽപ്പ് ലൈൻ, കോഴഞ്ചേരി ജില്ലാ ആശുപത്രിയിൽ കാൻസർ രോഗികൾക്കുള്ള പാലിയേറ്റീവ് കെയർ നിരവധി പരിശോധന പദ്ധതികൾ. ശബരിമല വനത്തിൽ വേലമ്പടി, പൊന്നാമ്പാറ ഊരുകളിൽ കളക്ടറുടെ നിർദ്ദേശപ്രകാരം നടത്തിയ ബോധവൽക്കരണ പരിപാടികൾ... വഴികൾ നീളുന്നു. ദുർഘട വഴികൾക്കൊപ്പം ഒരു വണ്ടി നിറയെ വസ്ത്രങ്ങളും കയറ്റി. ആദിവാസികളെ തുണി അലക്കി ഉപയോഗിക്കുവാൻ ശീലിപ്പിച്ചു എന്നത് പുതിയൊരനുഭവമായിരുന്നു. മാസങ്ങളോളം മുഷിഞ്ഞ തുണി ഉപയോഗിച്ചവർക്ക് വെള്ളത്തിൽ അതു കഴുകിയെടുക്കാം എന്നതും ഒരറിവായിരുന്നത്രെ!

കിഴവല്ലൂർ സെന്റ് പീറ്റേഴ്സ് വലിയ പള്ളി ഇടവകാംഗമായ കൊട്ടാരക്കര സെന്റ് ഗ്രിഗോറിയോസ് കോളേജ് പ്രിൻസിപ്പാൾ ഡോ. പി. കെ. ജോസുകുട്ടിയാണ് ഭർത്താവ്. മക്കൾ- നീതു, നമിത, ജോയൽ.

വൈദ്യശാസ്ത്ര പഠനത്തിന്റെ അന്തസത്ത പണത്തിനപ്പുറം സേവനമാണെന്നു ഒരു (പനി)കുളിരോടെ പൊതുജനം വീണ്ടും ആലോചിക്കുന്നു, മറന്നു തുടങ്ങിയ ഒരു പഴയവിശ്വാസം പുനർജ്ജനിക്കുകയാണ് ഡോ. സൂസൻ പി. ജോണിലൂടെ... ലോകാ സമസ്താ സുഖിനോ ഭവന്തു; ഡോക്ടർ ഹൃദയപൂർവ്വം ഈ മന്ത്രം ചൊല്ലുന്നുണ്ടാകണം. ■



# ഒന്നാം ചരമ വാർഷികം
# 21-07-2012



# ഇ. കെ. വർഗീസ്

**പകലോമറ്റം കുമ്പന്താനത്ത് ചിറയിൽ**
**താഴത്തുമലയിൽ-ഇളങ്കാവുങ്കൽ, പാറത്തോട്**

*"ഞാൻ നല്ലപോർ പൊരുതു, ഓട്ടം തികച്ചു, വിശ്വാസം കാത്തു. ഇനി നീതിയുടെ കിരീടം എനിക്കായി വെച്ചിരിക്കുന്നു; അതു നീതി യുള്ള ന്യായാധിപതിയായ കർത്താവ് എനിക്ക് നൽകും".*

| മക്കൾ | മരുമക്കൾ | കൊച്ചുമക്കൾ |
|---|---|---|
| ഷൈല | ജോർജ്കുട്ടി | വിനീത/മാത്യു (Husband) |
| ഷാജി | ജിജി | ടിഫാനി, ടാനിയ, ടിയാ |
| ഷാബു | ഷീല | ഷീന, ഷാനി, ശോഭ |

>>> വളപ്പൊട്ടുകൾ

- പുന്നക്കാടൻ

# സൗഹൃദത്തിന്റെ പെരുമഴക്കാലം

നീയറിഞ്ഞോ? ഇവിടെ പുറത്ത് മഴ പെയ്യുകയാണ്..! ഈ നനുത്ത കുളിരിൽ വരാന്തയുടെ അരഭിത്തിമേൽ മൂടിപ്പുതച്ച് ഇങ്ങനെ ഇരിയ്ക്കുമ്പോൾ, ചുണ്ടോടടുപ്പിച്ച കട്ടൻകാപ്പിയുടെ ആവിച്ചൂട് സൃഷ്ടിച്ച വെളുത്ത പടലത്തിനുമപ്പുറം, മഴയിൽ, നമ്മുടെ ആ നല്ല സൗഹൃദത്തിന്റെ ആർദ്രമായ ഓർമ്മകൾ വല്ലാതെ വന്നു നിറയുന്നു. അല്ലെങ്കിലും മഴ ഓർമ്മകളുടെ സീസൺ ആണല്ലോ...!

പുതുമഴ നനയരുതെന്നുംപറഞ്ഞ് പണ്ട് നിന്റെ അപ്പാപ്പൻ വഴക്കു പറഞ്ഞത് ഓർമ്മയില്ലേ? പക്ഷേ അപ്പാപ്പന് അറിയില്ലായിരുന്നല്ലോ, മഴ ആദ്യമായി മണ്ണിൽ വീഴുമ്പോൾ ഉയരുന്ന ആ മണത്തിന്റെ ഒരു സുഖം. മഴപെയ്തു തുടങ്ങിയാൽ കക്ഷിയ്ക്ക് നൂറു നാവാണ്. പണ്ട് സ്ക്കൂൾ വിട്ടു വന്നാലുടൻ അവരെല്ലാം കൂടെ മഴയത്ത് പശുന് പോച്ച അറുക്കാൻ പോയ കഥ മതൽ ഈരഴിയൻ തോർത്തിലും, പെറ്റിക്കോട്ടിലുമായ് അവർ പിടിച്ച പെയ്ത്തു മീൻ കഥകൾ വരെ പറയും. ഹോ ! പിന്നെ നിന്റെ വല്യമ്മച്ചി ഉണ്ടാക്കി കൊടുത്തിട്ടുള്ള നാലുമണിപ്പലഹാരങ്ങളുടെ കൊതിപ്പിക്കുന്ന വിവരണങ്ങൾ...

കഷ്ടം..! നമ്മുടെ കുട്ടികൾക്ക് എന്തെല്ലാം നൻമകൾ ആണ് നഷ്ടമായിക്കൊണ്ടിരിക്കുന്നത്..? ഈ മഴയും, നമ്മുടെ പലഹാരങ്ങളും, കുടുംബബന്ധങ്ങളുടെ ഊഷ്മളതയും ഒക്കെ..! നമ്മൾ പണ്ട് മാവനെന്നും മാവിയെന്നും, അപ്പാപ്പനെന്നും, പെങ്ങളെന്നും, അളിയനെന്നും, അമ്മാവിയെന്നും, വല്യപ്പച്ചനെന്നും വല്യമ്മച്ചിയെന്നും, പേരപ്പനെന്നും പേരമ്മയെന്നും, കൊച്ചപ്പനെന്നും കൊച്ചമ്മയെന്നും വിളിച്ച ബന്ധങ്ങളൊക്കെ, ഇപ്പോഴത്തെ കുട്ടികൾ ചുരുക്കം ചില വാക്കുകളിൽ ഒതുക്കുകയാണ്. പ്രായമുള്ളവരാണെങ്കിൽ അപ്പച്ചനും അമ്മച്ചിയും.. ബാക്കിയുള്ളവരെല്ലാം അങ്കിളും ആന്റിയും. വീട്ടിൽ തെങ്ങു കയറാൻ വരുന്നവർ വരെ അവർക്ക് അങ്കിളാണ്. ദോ... ഒരുത്തൻ ലിവിംഗ് റൂമിൽ LAYS ഉം ചവച്ച് POGO കാണുന്നു. മൂത്തവൻ FACE BOOK സ്വകാര്യതയിൽ..! മാറിയ ലോകത്തിൽ, എല്ലാ വീട്ടിലേയും സ്ഥിതി ഇതു തന്നെയാകും എന്നു കരുതിയാണ് ഞാൻ ആശ്വസിക്കാൻ ശ്രമിക്കുന്നത്.

ആ.. അതുപോട്ടെ.. എടാ, നിനക്ക് ഓർമ്മയുണ്ടോ നമ്മുടെ മഴയോർമ്മകൾ..?

പണ്ട് പള്ളിക്കൂടത്തിൽ പഠിക്കുമ്പോൾ, ഒരു പിശറൻ കാറ്റിനൊപ്പം ചാഞ്ഞു പെയ്ത്, നമ്മുടെ തുറന്നു വെച്ച പുസ്തകത്താളുകളെ ആകെ നനയിച്ച്, നോട്ടുബുക്കിലെ ഹീറോപ്പേനയുടെ മഷി പടർത്തി, നമ്മുടെ മുഖത്തേക്ക് അരിച്ചു കയറിയ മഴ..!

"മാനത്തപ്പൻ പത്തായത്തിൽ തേങ്ങ പെറുക്കി ഇടുന്നല്ലോ" എന്ന പാട്ട് പഠിപ്പിച്ചപ്പോൾത്തന്നെ മിന്നിവെട്ടിയ കൊള്ളിയാനും, ഇടിയും..! ക്ലാസ് മുറിയുടെ പൊട്ടിയ ഓടുകളിലൂടെ ഊർന്നിറങ്ങിയ മഴവെള്ളം തറയിൽ സൃഷ്ടിച്ച ജലച്ഛായാ ചിത്രങ്ങൾ..! നമ്മുടെ ആ പഴയ ചുവന്ന BSA സൈക്കിളിൽ നാം പിന്നിട്ടിട്ടുള്ള മഴദൂരങ്ങൾ..! ചേറുപാടങ്ങളിൽ നാം ആഘോഷമാക്കിയ കാൽപ്പന്തുകളികൾ..! പുൽനാമ്പുകളിലെ കണ്ണീത്തുള്ളികൾ തേടിനടന്ന നനഞ്ഞ പ്രഭാതങ്ങൾ..!

പിന്നെ.. ഒരിക്കൽ സ്കൂൾ വിട്ട് കുടയില്ലാതെ മഴ നനഞ്ഞു നടന്ന എന്നെ, അവൾ ആദ്യമായി ആ വലിയ കണ്ണുകൾ കൊണ്ട് തന്റെ കുടയിലേക്ക് ക്ഷണിച്ചത് നിനക്കോർമ്മയില്ലേ? അന്നത്തെ ആ മഴയും, ഒരുപകുതി നനഞ്ഞ അവളുടെ പച്ചപ്പാവാടയും എനിക്കൊരിക്കലും മറക്കാനാവില്ല. ഇന്ന് വർഷങ്ങൾക്കിപ്പുറം ആ വലിയ കണ്ണുകൾ എന്റെ മാത്രം സ്വന്തമാണെങ്കിലും, അന്നത്തെ ആ ഒരു ദിവസത്തിനും അതീതമായ ഒരു സന്തോഷം എനിക്കു നൽകുവാൻ അവളെക്കൊണ്ട് സാധിച്ചിട്ടില്ല. പറഞ്ഞു കാടു കയറുന്നു..

എടാ.. മഴ നഷ്ടങ്ങളുടേതു കൂടിയാണ്. തന്റെ NIKON ക്യാമറയുടെ അവസാന ഫ്രെയിമിനോപ്പം മഴ കൊണ്ടു പോയ പ്രിയ ഫോട്ടോഗ്രാഫർ വിക്ടർ ജോർജ്ജ്.., 'തൂവാനത്തുമ്പികളും', 'നമുക്ക് പാർക്കാൻ മുന്തിരിത്തോപ്പുകളും' തന്ന പപ്പേട്ടൻ.. മലയാളത്തിന്റെ പത്മരാജൻ. അങ്ങനെ ഹൃദയത്തോടു ചേർന്നു നിന്ന എത്രയെത്ര പേർ..!

നഷ്ടങ്ങളുടെ എല്ലാ കണ്ണീരുപ്പുകളേയും ഒഴുക്കിക്കളഞ്ഞ്, എന്നാൽ ഓർമ്മകളെ തന്റെ തുള്ളികളോടൊപ്പം മനസ്സിലേക്ക് കുടഞ്ഞിട്ട് ഈ മഴ വീണ്ടും പെയ്യുകയാണ്.. പല രൂപത്തിൽ.. പല ഭാവത്തിൽ..!

വഴിമഴയായ്... വയൽമഴയായ്... മലമഴയായ്... കടൽമഴയായ്... പുഴമഴയായ്... വേനൽമഴയായ്... ചെറുമഴയായ്... പിന്നെ പെരുമഴയായ്... ഒടുവിൽ ഫ്ളാറ്റുകളുടെ ബാൽക്കണിമഴയായ് അതു തുടരുന്നു.

അനിക്കുട്ടാ.. ടാ.. അന്ന്.. പള്ളിയിൽ, പുണ്യാളച്ചന്റെ ഫോട്ടോയ്ക്കു മുമ്പിൽ നാം കത്തിച്ചു വെച്ച മെഴുകുതിരികൾ ഒരു മഴക്കാറ്റിൽ കെടാത നമ്മുടെ കൈകൾ കൊണ് പൊതിഞ്ഞുപിടിച്ചതു പോലെ, ഈ സൗഹൃദമെങ്കിലും അണയാതെ നിലനിർത്താം...

ഓരോ സീസണിലും മഴയിലേക്ക് മിഴി നട്ടിരിക്കുമ്പോൾ ഓർമ്മിക്കാൻ അതെങ്കിലും അവശേഷിപ്പിക്കാം.. ഒത്തിരി സ്നേഹത്തോടെ..

സ്വന്തം
കൂട്ടുകാരൻ



കവിത

# സ്തോത്രം

റെഞ്ചി മുണ്ടിയപ്പള്ളി

അദൃശ്യനായകന്റെ കരംപിടിക്കുന്ന
അനുദിനമെന്നെ വഴി നടത്തുന്ന
അനവധി നന്മകളാൽ നിറയ്ക്കുന്ന
അത്യുന്നതനൊരായിരം സ്തോത്രം

നിർവ്യാജസ്നേഹം നിർലോഭം നൽകുന്ന
കണ്ണുനീരിന്നുപ്പിനെയാഹ്ലാദ മധുരമാക്കുന്ന
താഴ്ചയിൽ നിന്നെന്നെ കരകയറ്റീടുന്ന സ്നേഹ
സ്വരൂപനൊരായിരം സ്തോത്രം

സദ്ചിന്തകളെന്നിൽ വ്യാപരിക്കുന്ന
സൽഗുണ സമ്പൂർണ്ണനായെന്നെ മാറ്റുന്ന
കരുതലോടെന്നെ കാത്തിടുന്ന
കരുണാമയനൊരായിരം സ്തോത്രം

മാലകറ്റിയെന്നെ മാറോടണയ്ക്കുന്ന
മാനത്തിനെന്നെ പാത്രമാക്കുന്ന
മാനസം പ്രകാശ പൂർണ്ണമാക്കുന്ന
മനുകുല രക്ഷകനൊരായിരം സ്തോത്രം

ആവശ്യങ്ങളറിഞ്ഞെന്നെ സഹായിച്ചീടുന്ന
ആലംബഹീനനാമെന്നെത്താങ്ങുന്ന
ആരിലുമുന്നതനായീടുന്ന
ആത്മനാഥനൊരായിരം സ്തോത്രം

ഉപമകളാലമൂല്യോപദേശങ്ങൾ നൽകിയ
ഉയിരിലുണർവ്വു പകർന്നു നൽകീടുന്ന
ഉന്നതത്തിൽ നിന്നെന്നെത്തേടിവന്ന
ഉത്ഥിതനാഥനൊരായിരം സ്തോത്രം

എന്നിലെയുൾക്കണ്ണിനെ പ്രകാശിപ്പിച്ചീടുന്ന
വൈരിയെ മിത്രമായ് കാണാൻ പഠിപ്പിച്ച
എന്നാത്മ നൊമ്പരങ്ങൾ ഏറ്റുവാങ്ങുന്ന
എന്നേശു നാഥനൊരായിരം സ്തോത്രം

കാൽവറി തന്നിലെ തിരുനിണത്താലെന്റെ
ജീവിതം ധന്യമാക്കിയ മഹാപ്രഭോ,
നിൻ അത്ഭുത പ്രവൃത്തികൾ കണ്ടിട്ടുലകിൽ
ഉയരട്ടൊരായിരം സ്തോത്രധ്വനികൾ





## കനൽ വഴികൾ

# അകത്തെ വെളിച്ചമായ് ക്രിസ്തു

ജോജി മണ്ണാറക്കുളഞ്ഞി



**മരിച്ചെന്ന് വിധിയെഴുതി മോർച്ചറിയിൽ തള്ളിയ ഒരാൾ വീണ്ടും ജീവിതത്തിലേക്ക് തിരിച്ചുവരിക... അപസർപ്പക കഥകളിൽ പോലും അവിശ്വസനീയമായ ഈ ജീവിത നിമിഷം ഒരാൾക്ക് സ്വന്തമായുണ്ടായിരുന്നു... ക്രിസ്തുവിനെ സ്നേഹിക്കാൻ ശിഷ്ടകാലം കണ്ടെത്തിയ ഒരു അന്ധകവിക്ക്.**



* * * * *

**1998** ലെ കടുത്ത പകൽ നിരന്തരം ശല്യം ചെയ്തുകൊണ്ടിരിക്കുന്ന വയറുവേദനയ്ക്ക് പരിഹാരംതേടി സൗദി അറേബ്യയിലെ അൽമോസാറ്റ് ആശുപത്രിയിലേക്ക് വർക്കു സെറ്റിൽ നിന്നു പോയ SUV തലകുത്തി മറിഞ്ഞ് യാത്രക്കാർ തെറിച്ചു വീണു. 3 മണിക്കൂർ രക്തത്തിൽ കുളിച്ച് ചലനമറ്റു കിടന്ന യാത്രികർക്കു മേൽ പൊടിക്കാറ്റു വീശിത്തുടങ്ങി...

മാരകമായ മുറിവുകളേറ്റ് തീവ്ര പരിചരണ വിഭാഗത്തിൽ ബോധമില്ലാതെ മൂന്നു മാസം ചികിത്സയിലായിരുന്ന യുവാവിന്റെ ശരീരം ഒരു ദിവസം പ്രതികരിച്ചതേയില്ല. അതേ അനക്കമറ്റ് നിശ്ചേഷ്ടമായി... മരിച്ചു എന്ന് വീട്ടിലേക്ക് ഫോൺ കോൾ സന്ദേശം നൽകി. ശരീരം മോർച്ചറിയുടെ വാതുക്കലെത്തിച്ചു.

മോർച്ചറിയിലേക്കു കടത്താനൊരുങ്ങവേ വാതുക്കൽ നിന്ന മലയാളി നഴ്സ് വെറുതെയൊന്നു നോക്കിയപ്പോൾ ഒരു വിരല നക്കം...

അവർ അലറിക്കൊണ്ട് തിരിഞ്ഞോടി "ജോജി... മരിച്ചിട്ടില്ല..."

ആശുപത്രി വരാന്തകൾ സജീവനമായി ഒ.റ്റി. ലൈറ്റുകൾ തെളിഞ്ഞു കൃത്രിമ ശ്വാസോച്ഛ്വാസം നല്കി വീണ്ടും മണ്ണാറക്കുളഞ്ഞിക്കാരൻ ജോജി ജീവിതത്തിലേക്ക് മടങ്ങി...

ജീവൻ തിരിച്ചു കിട്ടിയെങ്കിലും ഓർമ്മ തിരികെയെത്താൻ വീണ്ടും മൂന്നു മാസം പിടിച്ചു. 5 മാസത്തെ തുടർ ചികിത്സയ്ക്കു ശേഷം തളർന്ന ശരീരമായി നാട്ടിലേക്ക്, സ്വകാര്യ ആശുപത്രിയിൽ അഡ്മിറ്റുമായി.

കാഴ്ച നഷ്ടപ്പെട്ട കണ്ണുകൾ, കേൾവി ഒരു ചെവിക്കു മാത്രം, സ്വന്തമായി ഒന്നും ചെയ്യാനാകാതെ തളർച്ചാ ശരീരം...

ഈ ചേതനയറ്റ ശരീരത്തിൽ നിന്നാണ് നൂറോളം ക്രിസ്ത്യൻ ഗീതങ്ങൾ ഉരുവായത്. പൂർവ ജീവിതത്തിന്റെ കരുത്തിൽ നിന്നും താളടിയായ ഒരു ശരീരം ദൈവം തന്റെ പ്രഘോഷണത്തിനായി തെരഞ്ഞെടുത്തു ജോജിയുടെ ജീവിതം സാക്ഷി.

ഓർത്തഡോക്സ് സഭയിലെ വൈദികരാണ് എന്റെ പ്രത്യാശ തിരികെ നല്കി പിടിച്ചു നില്കാൻ സഹായിച്ചത്, പള്ളികൾ സന്ദർശിക്കുമ്പോഴും പ്രസംഗിക്കുമ്പോഴും അവർ പരമാവധി സഹകരണം തന്ന് പ്രോത്സാഹിപ്പിച്ചു.

തുമ്പമൺ ഭദ്രാസനത്തിലെ മണ്ണാറക്കുളഞ്ഞി മാർ ബസ്സേലിയോസ് ഗ്രീഗോറിയോസ് ഇടവകയിലെ ചേറാടിയിൽ AG തോമസിന്റെയും അന്നമ്മ തോമസിന്റെയും 7 മക്കളിൽ അഞ്ചാമനായ ജോജിക്ക് അമ്മയുടെ പ്രാർത്ഥനയും നോവുകളും പറയാൻ നാവുകളേറെ.

കാഴ്ച നഷ്ടപ്പെട്ട ശേഷം അമ്മ ബൈബിൾ വായിച്ചു തരികയായിരുന്നു പതിവ് തീവ്രവേദനയുടെ ആഴങ്ങളിൽ മരണഭയം പൂണ്ടിരിക്കെ ഒരിക്കൽ അമ്മ വായിച്ചു.

"ഞാൻ മരിക്കയില്ല..."

സങ്കീ. 118:17

**മലങ്കര സഭയിലെ പള്ളികൾതോറും സുവിശേഷ പ്രവർത്തനം നടത്തിക്കൊണ്ടിരിക്കുന്നു**

പ്രാർത്ഥിച്ചാൽ ആശ്വാസവും പ്രത്യാശയും നൽകുന്ന ക്രിസ്തുവിനെപ്പറ്റി മലങ്കര ഓർത്തഡോക്സ് സഭാ ദേവാലയങ്ങളിൽ ജോജി പ്രസംഗിക്കുന്നു.

ശാരീരിക അവസ്ഥകൾ അറിഞ്ഞ് മനസ്സോടെ ജീവിത പങ്കാളിയാകാൻ കടന്നു വന്ന ഉപ്പുതറ ജിജി ഇപ്പോൾ ജോജിയുടെ ആത്മസഖിയാണ്.

സന്തുഷ്ട ജീവിതം നയിച്ച് ആയുർവേദ, വീഡിയോ തെറാപ്പികൾ നടത്തിക്കൊണ്ടിരിക്കുന്ന ജോജിയുടെ 2 കാസറ്റുകൾ പുറത്തിറങ്ങിയിട്ടുണ്ട്

'നിത്യജീവൻ',

'എന്റെ പ്രാർത്ഥന'

തുമ്പമൺ ഭദ്രാസനത്തിന്റെ സഞ്ചാര സുവിശേഷ വിഭാഗമായ സെന്റ് ബേസിൽ ഗോസ്പൽ ടീമിന്റെ ഗീതങ്ങളിൽ പലതും ജോജി എഴുതി നല്കിയിട്ടുള്ളതാണ്.

"യേശുവിന്റെ രൂപമൊന്ന് കാണുവാൻ എന്റെ
കണ്ണുകൾക്കെത്ര ആനന്ദം
യേശുവിന്റെ ശബ്ദം ഒന്നു കേൾക്കുവാൻ എന്റെ
കാതുകൾക്കെത്ര ആനന്ദം"

ഒരു അന്ധകവിയുടെ നിർമ്മല കീർത്തനം അന്തരംഗങ്ങളിൽ മുഴങ്ങുന്നു...

വിലാസം: ജോജി മണ്ണാറകുളഞ്ഞി, ഫോൺ: 9947336188

*- സ്വന്തം ലേഖകൻ*

പ്രൊഫ.ഡോ.എം.എസ്. സാമുവൽ

# ചില വൈദിക ചിന്തകൾ



നമ്മുടെ വിശുദ്ധ വേദപുസ്തകം പരിശോധിക്കുകയാണെങ്കിൽ പഴയനിയമകാലഘട്ടത്തിലും യേശു ക്രിസ്തുവിന്റെ ജനനത്തിനു ശേഷമുള്ള കാലഘട്ടത്തിലും പ്രത്യേകിച്ച് നമ്മുടെ കർത്താവിന്റെ ശിഷ്യന്മാരിൽ പലരും വിവാഹിതരായിരുന്നു എന്ന് കാണാം. കൂടാതെ യേശുക്രിസ്തുവിന്റെ പഠിപ്പിക്കലിലൊന്നും പുരോഹിതന്മാർ വിവാഹം കഴിച്ചുകൂടാ എന്ന് എവിടെയും പറയുന്നതായി കാണുന്നില്ല. വിശുദ്ധ യാക്കോബ് ശ്ലീഹായുടെ ലേഖനത്തിൽ മേല്പട്ടക്കാരെക്കുറിച്ചും പട്ടക്കാരെക്കുറിച്ചും ശെമ്മാശന്മാരെക്കുറിച്ചും വളരെ വ്യക്തമായി അവർ എങ്ങിനെയുള്ള ജീവിത രീതിയാണ് സ്വീകരിക്കേണ്ടത് എന്ന് വളരെ വ്യക്തമായ സൂചനകൾ നൽകുന്നുണ്ട്. അന്ത്യോക്യായുടെ ഒന്നാമത്തെ പാത്രിയർക്കീസായ മാർ പത്രോസ് ശ്ലീഹ വിവാഹിതനായിരുന്നു. ഏതാണ്ട് 14-ാം നൂറ്റാണ്ട് വരെ റോമിലെ പോപ്പ് ഉൾപ്പെടെയുള്ള വൈദിക സമൂഹം മുഴുവനും വിവാഹ ജീവിതം നയിക്കുന്നവരായിരുന്നു എന്നാൽ അതിൽ നിന്ന് തികച്ചും വ്യത്യസ്തമായി ഓർത്തഡോക്സ് സഭകളിലെ മേല്പട്ടക്കാർ ആ സ്ഥാനത്തേക്ക് സന്യാസിമാരിൽ നിന്ന് വരുന്നതായതുകൊണ്ട് വിവാഹിതരായിരുന്നില്ല. നമ്മുടെ സഭയിൽ അടുത്ത കാലംവരെ പുരോഹിതന്മാർക്ക് വിവാഹം കഴിക്കുന്നതിന് സഭ യാതൊരു വിലക്കും കല്പിച്ചിരുന്നില്ല എന്നാണ്. പിന്നീട് വളരെ അടുത്ത കാലത്ത് ഈ വിലക്ക് കടന്നുകൂടി. ഇതിനെപ്പറ്റി ഒരു തുറന്ന ചർച്ചക്ക് ക്ഷണിക്കുകയാണ് ഈ ലേഖനത്തിന്റെ ഉദ്ദേശം. വേദശാസ്ത്രപരമായി വൈദികർക്ക് ഇങ്ങനെയൊരു വിലക്ക് വരുന്നതിനുണ്ടായ സാഹചര്യം നമ്മുടെ സഭ പോർത്തുഗീസുകാരുടെ റോമാ സഭയുടെ കീഴിൽ നിൽക്കേണ്ടി വരികയും അങ്ങിനെ അവർ അന്ന് ഏർപ്പെടുത്തിയ വിലക്ക് പിൻതുടരുകയും ചെയ്തതാണ് എന്ന് ചരിത്ര പശ്ചാത്തലം നല്ല പോലെ അറിയാവുന്നവർക്ക് മനസ്സിലാക്കാവുന്നതാണ്. 16-ാം നൂറ്റാണ്ടിൽ പോർത്തുഗീസ്സുകാരുടെ കാലത്ത് ആർച്ച് ബിഷപ്പ് മെൻസീസ് വിളിച്ചുകൂട്ടിയ ഉദയംപേരൂർ സുന്നഹദോസിൽ വെച്ച് വിവാഹിതരായ എല്ലാ പട്ടക്കാരോടും അവരുടെ ഭാര്യമാരെയും കുട്ടികളെയും ഉപേക്ഷിക്കുന്നതിന് നിഷ്കരുണം കല്പിക്കുകയുണ്ടായി. നാട്ടു രാജാക്കന്മാരുടെ ഒത്താശയോടെ കൂടിയ ആ സുന്നഹദോസിൽ വിവാഹം ചെയ്തവരും അല്ലാത്തവരുമായ പുരോഹിതന്മാർ പങ്കെടുത്തിരുന്നു. വിവാഹം ചെയ്യാത്ത പട്ടക്കാർക്ക് വിവാഹം ചെയ്യുന്നതിനുള്ള പരിപൂർണ്ണ സ്വാതന്ത്ര്യം അന്ന് നമ്മുടെ സഭയിൽ നിലനിന്നിരുന്നു. പോർത്തുഗീസുകാർ കൊണ്ടു വന്ന ഈ പുതിയ പരിഷ്ക്കാരങ്ങൾ നമ്മൾ ഇന്നും തുടർന്ന് വരുന്നതായിട്ടാണ് ഇപ്പോൾ കാണുന്നത്. വിവാഹ ശുശ്രൂഷയുടെ സമയത്തെ ഏവൻഗേലിയോൻ വായന ശ്രദ്ധിച്ചാൽ മനസ്സിലാക്കുന്നതാണ്. ദൈവം കൂട്ടി ചേർത്തതിനെ മനുഷ്യൻ വേർപ്പെടുത്തരുത്. വിവാഹം ഒരു വിശുദ്ധ കൂദാശയാണെന്ന് സഭ നമ്മെ പഠിപ്പിക്കുന്നു. വിവാഹ കിടക്ക വിശുദ്ധമാകുന്നു എന്നൊക്കെ നാം വേദപുസ്തകത്തിൽ വായിക്കുന്നുമുണ്ട്. പാശ്ചാത്യ സഭയുമായി ഉണ്ടായ സമ്പർക്കത്തിൽ നിന്ന് ഉത്ഭവിച്ച ഒരു തെറ്റായ നടപടിയായി മാത്രമെ പുരോഹിതന്മാരുടെ വിവാഹിതരാകാൻ പാടില്ല എന്ന വിലക്ക് കാണുവാൻ സാധിക്കുന്നുള്ളു. നമ്മുടെ സഭയിൽ മേല്പട്ട സ്ഥാനത്തേക്ക് വരുന്നവരെ "ദയറോയൂസോ" സ്വീകരിച്ചതിനുശേഷം മാത്രമാണ് വൈദിക പദവിയിൽ നിന്ന് മെത്രാൻ സ്ഥാനത്തേക്ക് ഉയർത്തുന്ന്. ഇതിൽ നിന്ന് മനസ്സിലാക്കേണ്ടത് സന്യാസവ്രതം എടുക്കുന്നതിന് മുൻപ് അവർ സന്യാസിമാരല്ല എന്നത് ശ്രദ്ധേയമാണ്. ഈ അവസരത്തിൽ ചില ചരിത്ര സംഭവങ്ങൾ ചൂണ്ടിക്കാണിക്കുവാൻ ആഗ്രഹിക്കുകയാണ്.

പരേതനായ ശ്രീ. ഇ.എം. ഫീലിപ്പോസ് അവർകൾ രചിച്ച 'മാർത്തോമ്മ ശ്ലീഹായുടെ ഇൻഡ്യൻസഭ' എന്ന പുസ്തകത്തിൽ താഴെ പറയും പ്രകാരം കാണുന്നു.

(പേജ് 129) 16-ാം ശതകത്തിൽ (പോർട്ടുഗീസ്സുകാരുടെ വരവിന് മുൻപ്) മലങ്കരയിലെ വൈദികൻ തങ്ങളുടെ ആദ്യ ഭാര്യയുടെ നിര്യാണശേഷം പുനർവിവാഹം ചെയ്യുകയും വിധവകളെ വിവാഹം ചെയ്യുകയും കത്തനാർ പട്ടമേറ്റ ശേഷം വിവാഹം ചെയ്യുകയും ഇങ്ങനെ വിവാഹം ചെയ്ത



ശേഷം പതിവായി വൈദികാനുഷ്ഠാനങ്ങൾ നടത്തുകയും ചെയ്തിരുന്നു.

വീണ്ടും (പേജ് 153) മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്ത 1665-അദ്ദേഹത്തിന്റെ കല്പന-1665 കുംഭം 5-ന് മാർ ഗ്രീഗോറിയോസ് ഏർപ്പെടുത്തിയ പരിഷ്ക്കാരങ്ങളിൽ പ്രഥമസ്ഥാനം അർഹിക്കുന്നത് പട്ടക്കാരുടെ വിവാഹമായിരുന്നു. പല വൈദികരെയും അവരുടെ സമ്മതപ്രകാരം അദ്ദേഹം തന്നെ വിവാഹം ചെയ്യിക്കയും ചെയ്തു. ഇദ്ദേഹം 1670 മേടമാസം 8-ന് കാലം ചെയ്യുകയും പറവൂർ പള്ളിയിൽ അടക്കപ്പെടുകയും ചെയ്തു.

ഇടവകകളുടെ ചുമലതയിൽ ഇരിക്കുന്ന വൈദികർ സ്ഥിരമായി ജനങ്ങളുമായി സമ്പർക്കം പുലർത്തേണ്ടവരാണെന്നും അതിനാൽ ജനങ്ങളുമായി ഒന്നിച്ചു ജീവിക്കേണ്ടവരായതുകൊണ്ട് അവർ നിർബ്ബന്ധമായും വിവാഹം ചെയ്തവരായിരിക്കണമെന്നും അവർക്ക് വിവാഹം ജീവിതം നയിക്കുന്നതിനുള്ള പരിപൂർണ്ണ സ്വാതന്ത്ര്യം നല്കേണ്ടതാണെന്നും ആദിമ സഭാ പിതാക്കന്മാർക്ക് അഭിപ്രായം ഉണ്ടായിരുന്നു.

വീണ്ടും ചില സംഭവങ്ങൾ എടുത്തുപറയട്ടെ. 1685 ൽ മാർ ബസ്സേലിയോസ്, മാർ ഈവാനിയോസ് എന്ന രണ്ട് യാക്കോബായ മേല്പട്ടക്കാർ മലങ്കരയിൽ വന്നു. മാർ ഈവാനിയോസിന്റെ കല്പനയിൽ പ്രത്യേകം പറഞ്ഞിട്ടുള്ള കാര്യം പുരോഹിതന്മാരുടെ (പ്രത്യേകിച്ച് ഇടവക ഭരണത്തിൽ ഇരിക്കുന്നവരുടെ) അവിവാഹികത കാതോലികമോ കാനോനികമോ അല്ല എന്നാണ്. 1739-ൽ മാർ ഈവാനിയോസ് കാലം ചെയ്തു. ഇദ്ദേഹത്തെക്കുറിച്ചു പ്രത്യേകം ഓർക്കേണ്ട ഒരു കാര്യം-മലങ്കരസഭയെ റോമ സഭയുടെ സ്വാധീനത്തിൽ ഒരു പരിധിവരെ വിടുവിച്ച് പൂർവ്വിക വിശ്വാസത്തിൽ നിലനിർത്തുന്നതിന് പരിശ്രമിച്ച പരിശുദ്ധ പിതാവാണ് മാർ ഈവാനിയോസ്-മലങ്കരസഭയുടെ പ്രസിദ്ധീകരണമായിരുന്ന ഓർത്തഡോക്സ് സഭ-1937 പരിശോധിക്കുക.

(പേജ് 171) 1751ൽ മാർ ബസ്സേലിയോസ് കാലം ചെയ്തു. ഇദ്ദേഹം സ്വന്തം ചിലവിൽ മട്ടാഞ്ചേരിയിൽ ഒരു പള്ളി പണിയിച്ചു അവിടെ താമസിച്ചുകൊണ്ട് പട്ടക്കാരുടെ വിവാഹം നടപ്പിൽ വരുന്നതിന് വളരെ യത്നിച്ചു.

(പേജ് 355) വിവാഹം ചെയ്യാത്ത പട്ടക്കാർക്ക് ഇടവക ഭരണം കൊടുക്കുകയില്ല. (പരിശുദ്ധ പത്രോസ് പാത്രിയർക്കീസ് ബാവ തന്റെ മലങ്കര സന്ദർശന വേളയിൽ അവിവാഹിതരായ ഇടവക പട്ടക്കാരെകൊണ്ട് വിവാഹം ചെയ്യിച്ച സംഭവം ഈ അവസരത്തിൽ ഓർക്കേണ്ടതാണ്.)

ശ്രീ. ഇട്ടൂപ്പ് റൈറ്ററുടെ മലങ്കരയുള്ള സ്തുതി ചൊവ്വാക്കപ്പെട്ട സുറിയാനി ക്രിസ്ത്യാനി (Orthodox Syrian Christian) സഭാ ചരിത്രം പേജ് 112ൽ ഇപ്രകാരം പറയുന്നു-സുറിയാനിക്കാരായ പട്ടക്കാർ പെണ്ണ് കെട്ടിവരിക നടപ്പായിരിക്കുമ്പോൾ മേലിൽ പട്ടക്കാർ പെണ്ണ് കെട്ടി കൂടായെന്നും കെട്ടിപ്പോയവർ തന്നെയും അവരുടെ ഭാര്യമാരെപിരിഞ്ഞിരിക്കണമെന്ന് ഉദയംപേരൂർ സുന്നഹദോസ്സിൽ പ്രമാണിക്കയാൽ മുൻ കെട്ടിയവർ ഭാര്യമാരെ പിരിഞ്ഞിരിപ്പാൻ മനസ്സായില്ലെങ്കിലും പിന്നെ കുറെ കാലം പട്ടക്കാർ വിവാഹം കഴിക്കാതെ മുടക്കമായി വന്നു.

പേജ് 130-ൽ പറയുന്നു-ഉദയംപേരൂർ സുന്നഹദോസിൽ വച്ച് അല്ലേശു എന്ന പറങ്കി മെത്രാൻ പട്ടക്കാർ വിവാഹം ചെയ്തു കൂടായെന്ന് നിർബന്ധിച്ചു നടത്തിയത് സുറിയാനിക്കാരും ഇതുവരെ അനുസരിച്ച് പോന്നിരുന്നു. എന്നാൽ ആ തടങ്കലിനെ മാർ ഗ്രീഗോറിയോസ്, മാർ ബസ്സേലിയോസ് എന്നീ ബാവാമാരായിട്ട് തീർക്കുന്നതിന് സംഗതിയായി. എന്തെന്നാൽ കണ്ടനാടു കൊമ്പൻ കത്തനാർ, മാമലശ്ശേരിയിൽ കോനാട്ടൻ കത്തനാര്, മുളന്തുരുത്തിയിൽ ചാത്തിനത്തിൽ കത്തനാര് ചാത്തന്നൂക്കാരൻ കത്തനാര് ഇങ്ങിനെ നാലു കത്തങ്ങളെ (കത്തനാരന്മാരെ) വിവാഹം കഴിപ്പിച്ചു.

..... കോട്ടയത്ത് ചെറിയ പള്ളിയിൽ വച്ച് എരുത്തിക്കൽ മർക്കോസ് കത്തനാരെ വിവാഹം കഴിപ്പിച്ചത് പുലിക്കോട്ടിൽ യൗസേഫ് മാർ ദീവന്നാസ്യോസ് തിരുമേനിയായിരുന്നു. കോട്ടയം ചെറിയ പള്ളിയിൽ ഉണ്ടായിരുന്ന പട്ടക്കാർ എല്ലാവരും വൈദികരായ ശേഷം വിവാഹം ചെയ്തവരായിരുന്നു.

1. എരുത്തിക്കൽ അച്ചന്മാർ -2; 2. മേക്കാട്ട് അച്ചൻ; 3. ഉപ്പൂട്ടിൽ അച്ചൻ; 4. വേങ്കടത്ത് അച്ചൻ; 5. കാരയ്ക്കാട് അച്ചൻ; മേൽപ്പറഞ്ഞ കാര്യങ്ങളിൽ നിന്ന് അനുമാനിക്കുവാൻ പറ്റുന്ന കാര്യം വൈദികർക്ക് വിവാഹം ചെയ്യുന്നിന് സ്വാതന്ത്ര്യമുണ്ടായിരുന്നെന്നും പോർത്തുഗീസ്സുകാരുമായി ഉണ്ടായ സംസർക്കത്തിൽ നിന്ന് ഉടലെടുത്ത ഒരു തെറ്റായ നടപടി മാത്രമാണ് വൈദികുടെ വിവാഹ നിരോധനം, എന്നുമാത്രമാണ്. വിശുദ്ധ വേദപുസ്തകത്തിൽ യാക്കോബ് ശ്ലീഹായുടെ ലേഖനം പട്ടക്കാരെയും മേല്പട്ടക്കാരെയുംപ്പറ്റി പറയുന്നത് ഇവർ ഏകഭാര്യയോടുകൂടി സ്വന്തം കുടുംബത്തെയും അതുപോലെ തന്നെ ജനങ്ങളെയും പരിപാലിക്കുവാൻ കടപ്പെട്ടവരാണെന്നാണ്. പഴയ നിയമ പുസ്തകങ്ങളിലും കാണുന്നത് വൈദികരും പ്രവാചകന്മാരും വിവാഹിതരായിരുന്നു എന്നതാണ്. ഇടവക ഭരണം നടത്തുന്ന പുരോഹിതന്മാർ ജനങ്ങളുമായി നിത്യ സമ്പർക്കത്തിലിരിക്കുന്നവർ ആകയാൽ അവർ തീർച്ചയായും വിവാഹിതരായിരിക്കണമെന്ന നമ്മുടെ പരിശുദ്ധ പിതാക്കന്മാരുടെ കല്പന പ്രമാണിക്കേണ്ടത് നമ്മുടെ കർത്തവ്യമാണല്ലോ!



വിവാഹ ജീവിതം ആഗ്രഹിക്കാത്തവർ സന്യാസിമാരായി ദയറാകളിലോ അങ്ങിനെയുള്ള ചുറ്റുപാടുകളിലോ കഴിയുന്നാണ് അഭികാമ്യം. ഇതോടൊപ്പം തന്നെ ചൂണ്ടി കാണിക്കേണ്ട ഒരു പൊരു



ത്തക്കോടാണ് മേല്പട്ടക്കാരും റമ്പാന്മാരും വിവാഹ കൂദാശയ്ക്ക് കാർമ്മികത്വം നടത്തുന്നത്. നേരത്തെ ഇങ്ങിനെ ഒരു സമ്പ്രദായം നമ്മുടെ സഭയിൽ ഉണ്ടായിരുന്നില്ല. വൈദികരുടെയും ശെമ്മാശന്മാരുടെയും വിവാഹവേളയിൽ മാത്രമേ മേല്പട്ടക്കാർ പോയിരുന്നുള്ളു. ഒരു കാര്യം കൂടി ചൂണ്ടി കാണിക്കേണ്ടതുണ്ട് ഇവിടെ. ഇന്നത്തെ പോലെയുള്ള ആർഭാടങ്ങളോ കെട്ടുകാഴ്ചകളോ ഒന്നും പഴയകാലത്ത് വൈദികരുടെയും ശെമ്മാശന്മാരുടെ വിവാഹങ്ങൾക്ക് ഉണ്ടായിരുന്നുമില്ല. അവൈദികരുടെ വിവാഹം തീർച്ചയായും ഒരു വിവാഹിതനായ പട്ടക്കാരൻ തന്നെയാണ് നടത്തേണ്ടത് എന്ന പാരമ്പര്യവും നമുക്കുണ്ടായിരുന്നു. മലങ്കര ഓർത്തഡോക്സ് സഭ റോമാസഭയുമായി ഉണ്ടായ സ്വാധീനത്തിൽ നിന്ന് ഉത്ഭവിച്ച തെറ്റായ ഈ രീതികൾ മാറ്റി നമ്മുടെ പൂർവ്വിക രീതിയിലേക്ക് തിരിച്ചു പോരേണ്ടത് എത്രയും ആവശ്യമായിട്ടുള്ള കാര്യമാണ്.

വന്ദ്യ. ഡോ. ശമുവേൽ വി.സി. കശ്ശീശ്ശ എഴുതിയ "സ്വാനുഭവ വേദിയിൽ" പറഞ്ഞിരിക്കുന്നത് നമ്മുടെ സഹോദരീ സഭയായ അന്ത്യോക്യയിലെ സുറിയാനി ഓർത്തഡോക്സ് സഭയിൽ ഇപ്പോഴും 2 തരം വൈദികരെയുള്ളു സന്യാസി (റമ്പാൻ), അല്ലാത്ത വൈദീകർക്ക് വിവാഹം ചെയ്യാമെന്നു ആണ്. മറ്റു ഓറിയന്റൽ ഓർത്തഡോക്സ് സഭയായ കോപ്റ്റിക് സഭയിലും വൈദികരുടെ വിവാഹം അനുവദനീയമാണെന്ന് കാണുന്നു. പോർത്തുഗീസുകാരുടെ വരവിനു മുൻപ് നമ്മുടെ സഭ പേർഷ്യൻ സഭയുമായിട്ടാണ് ബന്ധപ്പെട്ടു കിടന്നിരുന്നതെന്നും പാശ്ചാത്യ സഭകളുടെ ആക്രമണത്തിൽ നിന്ന് രക്ഷപെടുവനായിട്ടായിരുന്നു അന്ത്യോഖ്യൻ പിതാക്കന്മാരുടെ സഹായം നാം സ്വീകരിച്ചതും. പേർഷ്യൻ സഭയുടെ ഒരു ഭാഗമാണല്ലോ തൃശൂർ കേന്ദ്രമായി പ്രവർത്തിക്കുന്ന പൗരസ്ത്യ കൽദായ സഭ. ഇവർ സ്വന്തം വൈദികരുടെ വിവാഹം അനുവദിക്കുന്നുമുണ്ട്. കാനോനികമായി വൈദികരുടെ വിവാഹം തെറ്റല്ല. നമ്മുടെ സഭയുടെ പൂർവ്വിക പാരമ്പര്യങ്ങളെക്കുറിച്ച് ധാരാളം ഗവേഷണം ആവശ്യമാണ്, കൂടാതെ സുറിയാനി ഭാഷയിൽ അഗാധമായ പാണ്ഡിത്യമുണ്ടെങ്കിൽ മാത്രമെ നമ്മുടെ പാരമ്പര്യത്തെക്കുറിച്ച് മനസ്സിലാക്കുന്നതിനും സഭാ മക്കളെ ബോധവൽക്കരിക്കുന്നതിനും സാധിക്കുകയുള്ളു. റോമാസഭയും പ്രൊട്ടസ്റ്റന്റ് സഭയും നമ്മുടെ സഭയിൽ വിതച്ച, നമ്മുടെ പാരമ്പര്യങ്ങൾക്ക് നിരക്കാത്തതായ എല്ലാ നടപടികളും നാം ഉപേക്ഷിച്ച് നമ്മുടെ തനതായ പാരമ്പര്യം കാത്തു സൂക്ഷിക്കേണ്ടത് ആവശ്യമാകുന്നു. ■




# 'സൂര്യ'ൻ ക്ഷയിക്കുന്ന വഴികൾ

സൂര്യാ റ്റിവിക്ക് ഈയിടെ വിഷയ ദാരിദ്ര്യമാണ്. തൊഴുത്തുകൾക്ക് മുമ്പിൽ കയറുമെടുത്തു നിൽക്കുന്ന പഴമൊഴി അന്വർത്ഥമാക്കുന്ന ശീലം. തിരുവനന്തപുരം ഭദ്രാസനത്തിന്റെ ബാലികാഭവനത്തിൽ അഭയം തേടിയ രണ്ട് പെൺകുട്ടികളെ കേന്ദ്ര കഥാപാത്രമാക്കി Exclusive News അവതരിപ്പിച്ചവർ യഥാർത്ഥ വിവരങ്ങൾ മാതൃഭൂമി ദിനപ്പത്രം പുറത്തുവിട്ടപ്പോൾ നാവടക്കി.

വാർത്ത ഇപ്രകാരമായിരുന്നു. പ്രായപൂർത്തിയാകാത്ത പെൺകുട്ടികളെ ബാലികാഭവനത്തിൽ കന്യാസ്ത്രീകളാക്കാൻ നിർബന്ധിക്കുകയും അവരുടെ പേരിലുള്ള ലക്ഷക്കണക്കിന് രൂപയുടെ സ്വത്ത് തട്ടിയെടുക്കാൻ ശ്രമിക്കുകയും ചെയ്യുന്നു.

ഈ വാർത്ത കേട്ട കേരളീയ സമൂഹം തീർച്ചയായും അതിനെ അപലപിച്ചിട്ടുണ്ടാകണം. എന്നാൽ സ്വന്തം പിതാവും രണ്ടാനമ്മയും ഉൾപ്പെട്ട കുടുംബപ്രശ്നത്തിൽ തങ്ങൾ അഭയം തേടി എത്തിയതാണെന്നും ചാനൽ വാർത്ത തങ്ങളെ പീഢിപ്പിക്കാൻ ലക്ഷ്യം വയ്ക്കുന്നതാണെന്നും വെളിപ്പെടുത്തി.

## മലങ്കര സഭയ്ക്ക് ബറാക് ഒബാമയുടെ അഭിനന്ദനം

**ന്യൂയോർക്ക്:** മലങ്കര ഓർത്തഡോക്സ് സഭ നോർത്ത് ഈസ്റ്റ് അമേരിക്കൻ ഭദ്രാസന ഫാമിലി ആൻഡ് യൂത്ത് കോൺഫറൻസിന് പ്രസിഡന്റ് ബറാക് ഒബാമയുടെ ആശംസ.

പുതിയ തലമുറയിൽ വിശ്വാസവും ക്രൈസ്തവ ധർമങ്ങളും പറഞ്ഞുകൊടുക്കുന്നതിൽ ശുഷ്കാന്തി കാണിക്കുന്ന സഭയുടെ പ്രവർത്തനങ്ങളെ പ്രസിഡന്റ് ശ്ളാഘിച്ചു. നടക്കുവാൻ പോകുന്ന കോൺഫറൻസിലൂടെ ആത്മീയത പുഷ്ടി പ്രാപിക്കുവാനും അതിലൂടെ ലഭിക്കുന്ന പ്രചോദനം മാർഗദർശനമാകട്ടെയെന്നും പ്രസിഡന്റ് കൂട്ടിച്ചേർത്തു.

അമേരിക്കയെന്ന രാഷ്ട്രത്തിന്റെ കരുത്ത് ഇതുപോലെയുള്ള സഭകളുടെ നിസ്വാർഥമായ സേവനത്തിന്റെയും മഹാമനസ്കതയുടെയും കൂട്ടായ സംരംഭത്തിന്റെയും പരിണിത ഫലമാണെന്ന പ്രബോധനത്തോടെയാണ് പ്രസിഡന്റിന്റെ സന്ദേശം സമാപിക്കുന്നത്.

## സഭാ തേജസ്സിന്റെ ഓർമ്മപ്പെരുന്നാൾ

കോട്ടയം: മലങ്കര മെത്രാപ്പോലീത്തായും എം.ഡി.സെമിനാരി, പരുമല സെമിനാരി എന്നിവയുടെ സ്ഥാപകനുമായ സഭാ തേജസ്സ് അഭി. ജോസഫ് മാർ ദീവന്നാസ്യോസ് രണ്ടാമൻ തിരുമേനിയുടെ 103-ാം ഓർമ്മപ്പെരുന്നാൾ 2012 ജൂലൈ എട്ട് മുതൽ 12 വരെ കോട്ടയം പഴയ സെമിനാരിയിൽ നടക്കുന്നു.

ജൂലൈ എട്ടിന് സെമിനാർ പ. കാതോലിക്ക ബാവാ ഉദ്ഘാടനം ചെയ്യും. ഫാ. ഡോ. ജോസഫ് ചീരൻ, ഫാ. ഡോ. ജേക്കബ് കുര്യൻ എന്നിവർ പ്രബന്ധങ്ങൾ അവതരിപ്പിക്കും. ഫാ. സണ്ണി ചാക്കോ അനുസ്മരണ പ്രഭാഷണം നടത്തും. ജൂലൈ 12-ന് പ. കാതോലിക്കാ ബാവയുടെ മുഖ്യകാർമികത്വത്തിൽ വിശുദ്ധ മൂന്നിന്മേൽ കുർബ്ബാനയോടെ പെരുന്നാൾ സമാപിക്കും.

# മാതൃഭൂമിയിൽ വന്ന വാർത്ത ചുവടെ ചേർക്കുന്നു

## പിതാവ് ജീവിക്കാൻ അനുവദി ക്കുന്നില്ലെന്ന് സഹോദരിമാർ: തെറ്റായ വാർത്ത നൽകി ചാനലും പീഡിപ്പിക്കുന്നു

തിരുവനന്തപുരം: സ്വന്തം പിതാവും രണ്ടാനമ്മയും തങ്ങളെ ജീവിക്കാൻ അനുവദിക്കുന്നില്ലെന്ന് കൊല്ലം സ്വദേശിനികളായ സഹോദരിമാർ പത്രസമ്മേളനത്തിൽ പറഞ്ഞു. തങ്ങളുടെ കുടുംബപ്രശ്നം വാർത്തയാക്കി ഒരു ടി.വി.ചാനലും നിരന്തരം പീഡിപ്പിക്കുകയാണെന്നും അവർ പറയുന്നു.

കൊല്ലം പരുത്തിപ്പാറ ഓടനാവട്ടം സ്വദേശിനികളായ ഷൈനിയും സ്റ്റെല്ലയുമാണ് പത്രസമ്മേളനം നടത്തിയത്. തിരുവനന്തപുരം മെഡിക്കൽ കോളേജിൽ ഒന്നാംവർഷ എം.ബി.ബി.എസ് വിദ്യാർഥിനിയാണ് ഷൈനി.

ഓർത്തഡോക്സ് സഭയുടെ കീഴിൽ ശ്രീകാര്യത്തിനടുത്ത് പ്രവർത്തിക്കുന്ന മാർ ഡീയസ്കോറസ് ഫാർമസി കോളേജിലെ വിദ്യാർഥിനിയാണ് സ്റ്റെല്ല. പിതാവ് ജോയ് തോമസിന്റേയും രണ്ടാനമ്മയുടേയും പീഡനം സഹിക്കാനാവാതെ രണ്ടുവർഷം മുമ്പ് ഇവർ വീടുവിട്ടു.

ഓർത്തഡോക്സ് സഭയുടെ ബാലികാ ഭവനത്തിൽ ഇവർ അഭയം തേടി. അഭയം തന്നവർക്കെതിരെ പിതാവ് കേസു കൊടുത്തു. ഇരുവരും കോളേജിൽചേർന്നപ്പോഴും പിതാവും രണ്ടാനമ്മയും ശല്യം ചെയ്തു. ഇവരെ സഹായിക്കുന്നവർക്കെതിരെ കേസ് കൊടുക്കുന്നത് പതിവാക്കി. ഏറ്റവും ഒടുവിൽ ഒരു ചാനലിൽ വാർത്ത കൊടുത്തു. ഓർത്തഡോക്സ് സഭയുടെ സ്ഥാപനങ്ങൾ തന്റെ മക്കളെ തടഞ്ഞു വെച്ചിരിക്കുന്നുവെന്നും കന്യാസ്ത്രീമാരാക്കാൻ പ്രേരിപ്പിക്കുന്നുവെന്നുമാണ് വാർത്ത.

വാർത്തയുടെ ഒരുഭാഗം സംപ്രേഷണം ചെയ്തപ്പോൾ തന്നെ ഇരുവരും ചാനൽ ഓഫീസിൽ പോയി കരഞ്ഞുപറഞ്ഞതാണ്. എന്നിട്ടും വാർത്ത വന്നു. ഇനിയെങ്കിലും തങ്ങളെ ജീവിക്കാൻ അനുവദിക്കണം. സഭയുടെ സ്ഥാപനങ്ങൾ തങ്ങളെ സഹായിക്കുക മാത്രമാണ് ചെയ്തിട്ടുള്ളതെന്നും ഷൈനിയും സ്റ്റെല്ലയും പറഞ്ഞു. പിതാവിനും ചാനലിനുമെതിരെ കേസ് കൊടുക്കുമെന്നും അവർ പറഞ്ഞു.

മാർ ദീയസ്ക്കോറസ് ഫാർമസി കോളേജിനെതിരേയും ബാലികഭവനെതിരേയും അപകീർത്തികരമായ വാർത്തകൾ പ്രസിദ്ധീകരിച്ച ചാനലിനെതിരെ കേസ് കൊടുക്കുമെന്ന് അഡ്മിനിസ്ട്രേറ്റർ ഫാ.ജോജി അറിയിച്ചു.

*ഇനി ചിന്തിക്കാം. അത്താഴം കഴിക്കുന്നതിന് മുമ്പ് മലയാളിയുടെ വയറു നിറയ്ക്കുന്ന പ്രൈംടൈം ന്യൂസ് അവറിന്റെ സത്യസന്ധത; പ്രത്യേകിച്ചും മദ്രാസിൽ നിന്നും കേരളത്തിലേക്ക് എത്തിനോക്കി വാർത്തചികയുന്ന സൂര്യയുടേത്. ടു-ജി സ്പെക്ട്രം എന്ന അഴിമതിയുടെ ചില ദുർഗന്ധങ്ങൾ ഒഴുകുന്നയിടം ഏതെന്ന് വിവരമുള്ള മലയാളികൾക്കറിയാം.*

*വീണ്ടും ചില 'സൺ സെയ്തി' കൾ (ചെയ്ത്തുകൾ) കിടയ്ക്കും വരേയ്ക്കും വണക്കം.*

For Favours Received





പിതാക്കന്മാർക്ക് ആയുരാരോഗ്യ മംഗളങ്ങൾ







K. V. Cherian, O.M. Aleyamma,
K.C. Prashanth, Biji Prashanth & Prebijith K.P., Kochuveettil, Nelliyadi

സ്ത്രൈണം

ഡോ. സാറാമ്മ വർഗീസ്

# ഓർത്തഡോക്സ് സഭയും കുഞ്ഞുങ്ങളും

സംഘർഷഭരിതമായ ജീവിതം നയിക്കുന്ന ആധുനിക മനുഷ്യന് ഒരു ശിശുവിന്റെ നിഷ്കളങ്കമായ മുഖം കാണുന്നതും അതിന്റെ പുഞ്ചിരി കണ്ടാനന്ദിക്കുന്നതും മനസ്സിന് കുളിർമ്മ പ്രദാനം ചെയ്യുന്ന അനുഭവമാണ്. ഒരു കുഞ്ഞിന്റെ ജനനത്തിനു വളരെ നാൾ മുമ്പെ തന്നെ പ്രതീക്ഷയോടുള്ള, പ്രാർത്ഥനയോടുള്ള കാത്തിരിപ്പു തുടങ്ങുന്നു. ജീവിതത്തിന്റെ തുടിപ്പുകൾ ഉദരത്തിൽ ഉദ്ഭവിക്കുമ്പോൾ മുതൽ പുതിയ ജീവനെ മാതാവും പിതാവും മറ്റു കുടുംബാംഗങ്ങളും സ്നേഹത്തോടെ പരിപാലിക്കാൻ ശ്രമിക്കുന്നു. നല്ല ഭക്ഷണവും വേണ്ട മരുന്നുകളും ഒക്കെ ലഭ്യമാക്കുന്നു. ഇതോടൊപ്പം തന്നെ കുട്ടിക്കു വേണ്ടിയുള്ള പ്രാർത്ഥനകളും കുഞ്ഞ് ഉദരത്തിൽ ഉരുവാകുമ്പോൾ മുതൽ അതിന്റെ ആത്മിക ജീവനെ പരിപോഷിപ്പിക്കുന്നതിന് ആവശ്യമാണെന്ന് പിതാക്കന്മാർ പഠിപ്പിക്കുന്നു.

ഗർഭിണികളായ രണ്ടു സ്ത്രീകൾ പരസ്പരം കണ്ടുമുട്ടുന്നതിനെപ്പറ്റി ലൂക്കോസിന്റെ സുവിശേഷം 1-ാം അദ്ധ്യായത്തിൽ പറയുന്നുണ്ട്. യേശുവിനെ ഗർഭം ധരിച്ചിരുന്ന മറിയ യോഹന്നാനെ ഗർഭം ധരിച്ചിരുന്ന എലിസബെത്തിനെ കാണാൻ ചെല്ലുന്നു. മറിയുടെ വന്ദനം എലിസബേത്ത് കേട്ടപ്പോൾ പിള്ള അവളുടെ ഗർഭത്തിൽ തുള്ളി (ലൂക്കോ. 1 :41) എന്നു പറയുന്നു. ഗർഭത്തിൽവെച്ചു തന്നെ കുട്ടിയ്ക്കു ലഭിക്കുന്ന പോഷകാഹാരം എത്രമാത്രം പ്രധാനമാണോ അതുപോലെ തന്നെ പ്രധാനമാണ് കുഞ്ഞിന്റെ ആത്മികജീവനുവേണ്ടി പ്രാർത്ഥിക്കുന്നത്. ഈ കുഞ്ഞ് ദൈവത്തിന്റെ ദാനം ആണെന്നറിഞ്ഞുകൊണ്ട് കുമ്പസാരവും വി.കുർബ്ബാന അനുഭവവും നടത്തുന്ന മാതാവ് കുഞ്ഞിനു വേണ്ടി ദൈവത്തിന്റെ കൃപകൾ സമ്പാദിക്കുകയാണ്. കുട്ടി ഗർഭത്തിലായിരിക്കുമ്പോൾ തന്നെ പിതാവിന്റെ സ്വരം കേൾക്കുകയും കുട്ടിയോടുള്ള സ്നേഹസമീപനം അറിയുകയും ചെയ്യുമെന്ന് സൂതികർമ്മിണികൾ പറയുന്നു. കുട്ടിക്കുവേണ്ടി പിതാവും പ്രാർത്ഥിക്കുകയും ദൈവത്തിന്റെ അനുഗ്രഹങ്ങൾ ഗർഭസ്ഥശിശുവിനുവേണ്ടി യാചിക്കുകയും വേണം.

ഒരു കുട്ടി ജനിച്ചുകഴിഞ്ഞാൽ മാതാപിതാക്കൾ ആ കുട്ടിയോടുള്ള സ്നേഹം പലതരത്തിൽ പ്രകടിപ്പിക്കാറുണ്ട്. ഭൗതികമായ കാര്യങ്ങൾ കുട്ടിക്കുവേണ്ടി വാങ്ങിക്കൂട്ടുന്നതിനോടൊപ്പം കുഞ്ഞിനുവേണ്ടി ആത്മീയകൃപകൾ നേടുന്നതിനുവേണ്ടിയും മാതാപിതാക്കളും മറ്റു കുടുംബാംഗങ്ങളും ശ്രദ്ധിക്കേണ്ടതാണ്. കുട്ടികളുടെ സമീപമിരുന്നു പ്രാർത്ഥിക്കുക, കുട്ടിയെ എടുക്കുമ്പോൾ സ്വയം ഉള്ളിൽ പ്രാർത്ഥിക്കുക കുഞ്ഞിന്റെ നെറ്റിയിൽ കുരിശ് വരച്ച് ദൈവത്തോടും ദൈവമാതാവിനോടും പരിശുദ്ധന്മാരോടും കുഞ്ഞിനെ കാത്തുകൊള്ളണേ എന്നും അനുഗ്രഹിക്കണമേ എന്നും പ്രാർത്ഥിക്കുക, ഇതെല്ലാം ഓർത്തഡോക്സ് വിശ്വാസമുള്ള മാതാപിതാക്കൾ കുട്ടിക്കുവേണ്ടി ചെയ്യേണ്ടതാണെന്ന് ആത്മിക പിതാക്കന്മാരും മാതാക്കളും പറഞ്ഞു തരുന്നു. കുഞ്ഞ് നിദ്രയിലായിരിക്കുമ്പോൾ കിടക്കയ്ക്ക് മുകളിൽ കുരിശടയാളം വരയ്ക്കാം. കുഞ്ഞിന്റെ ശരീരത്തിൽ തലമുതൽ കാല് വരെയും ഇടത്തുഭാഗത്തുനിന്ന് വലത്തോട്ടും കുരിശടയാളം വരയ്ക്കാം. പല മാതാപിതാക്കളും കുഞ്ഞിന്റെ കിടക്കയ്ക്കരികിൽ മുട്ടുകുത്തി കുഞ്ഞിനു വേണ്ടി പ്രാർത്ഥിക്കുന്നു.

മാതൃത്വം അവനവനെത്തന്നെ മക്കൾക്കായി ഒഴുക്കിക്കൊടുക്കുന്ന ഒരു അനുഭവമാണ്. ചെറിയ കുട്ടികളുടെ അമ്മമാർ അവരുടെ സമയം കൂടുതലും കുട്ടികൾക്കായും കുടുംബത്തിനായും കൊടുക്കുമ്പോൾ ക്രിസ്തുവിന്റെ സ്വയം ശൂന്യമാക്കുന്ന സ്നേഹത്തിന്റെ (Kenotic love) പ്രതിനിധികൾ ആകുകയാണ്. പലപ്പോഴും ഒരുകുഞ്ഞ് ശബ്ദമുണ്ടാക്കി കരയുമ്പോഴും രാത്രിയിലെ ഉറക്കം നഷ്ടപ്പെടുത്തുമ്പോഴും കുർബ്ബാന ശ്രദ്ധയോടെ സംബന്ധിക്കുന്നതിന് തടസ്സം വരുത്തുമ്പോഴും എല്ലാം കുഞ്ഞ് ദൈവത്തിന്റെ അതുല്യമായ സമ്മാനമാണ് എന്ന് സ്വയം ഓർമ്മിപ്പിച്ച് കുഞ്ഞിനോട് തോന്നാൻ സാധ്യതയുള്ള അസഹിഷ്ണുത അതിജീവിക്കാം. ശൈശവത്തിന്റെ ആദ്യ ഘട്ടം ശിശുവിന്റെ ശാരീരികവും മാനസികവും ആത്മികവുമായ രൂപീകരണത്തിൽ വളരെ പ്രധാനപ്പെട്ട പങ്കുവഹിക്കുന്നു. മാതാപിതാക്കൾ ഇക്കാലത്തിൽ കുഞ്ഞിനെ വളർത്താൻ വളരെ കഷ്ടപ്പെട്ട് ക്ഷീണിതരാകാം എങ്കിലും പ്രാർത്ഥനയോടെ നന്മയിലേക്ക് വളർത്താനുള്ള ശ്രമങ്ങൾ വളരെ നല്ല ഫലം ചെയ്യും. ഈ അദ്ധ്വാനത്തെപ്പറ്റി സെന്റ് ജോൺ ക്രിസോസ്റ്റം പറയുന്നു. “കഠിനമായി അദ്ധ്വാനിക്കു. എന്തുകൊണ്ടെന്നാൽ നിങ്ങൾ നിങ്ങൾക്കുവേണ്ടി തന്നെയാണ് അദ്ധ്വാനിക്കുന്നത്. നിങ്ങളുടെ മക്കൾ നന്മ നിറഞ്ഞവരായാൽ നിങ്ങളുടെ ജീവിതം കുറെ കൂടെ എളുപ്പമാകും”

കൊച്ചുകുഞ്ഞിനെ സംബന്ധിച്ചിടത്തോളം കുടുംബാന്തരീക്ഷം സ്വഭാവരൂപീകരണത്തിൽ നല്ല സ്വാധീനം ചെലുത്തുന്നു. ദൈനദിന ജീവിതത്തിലെ ചെറുതും വലുതുമായ കാര്യങ്ങൾ പ്രാർത്ഥനയോടെ ചെയ്യുമ്പോൾ ആ കുടുംബം അനുഗ്രഹങ്ങളാൽ നിറയുന്നു. സ്നേഹത്തോടെയും പ്രാർത്ഥനയോടെയും പാകം ചെയ്യുന്ന ഭക്ഷണം അതു കഴിക്കുന്ന ആളുകൾക്ക് അനുഗ്രഹമാകും. മരുഭൂമിയിലെ പിതാക്കന്മാരെപ്പറ്റിയുള്ള രചനകളിൽ ഒരു സന്യാസിയുടെ പാചകത്തെപ്പറ്റി പറയുന്നുണ്ട്. എല്ലാവർക്കും ഏറെ ഇഷ്ടപ്പെട്ട സന്യാസിയുടെ പാചകത്തിന്റെ പ്രത്യേകത



എന്താണ്? അതിന്റെ കറിക്കൂട്ടിന്റേതാണോ, അതോ വിഭവത്തിന്റെ പ്രത്യേകതയാണോ എന്ന് പലരും അദ്ദേഹത്തോടു ചോദിച്ചു. വളരെ നിർബന്ധത്തിനുശേഷം അതിന്റെ രഹസ്യം അദ്ദേഹം അറിയിച്ചു. വിഭവം തയാറാക്കുന്ന ഓരോഘട്ടത്തിലും അനുതാപത്തിന്റേതായ ഒരു പ്രാർത്ഥന അദ്ദേഹം നടത്തുമായിരുന്നത്രേ.

വസ്ത്രം ധരിക്കുമ്പോൾ അവിടുത്തെ നീതിയിൻ വസ്ത്രം എന്നെ ധരിപ്പിക്കണേ എന്ന് പ്രാർത്ഥിക്കാം വീട്ടിൽ പ്രവേശിക്കുമ്പോഴും വീട്ടിൽ നിന്ന് ഇറങ്ങിപ്പോകുമ്പോഴും എന്റെ ഗമനത്തെയും ആഗമനത്തെയും അനുഗ്രഹിക്കണേ എന്ന് പ്രാർത്ഥിക്കാം. കിടക്കയിൽ നിന്നും എഴുന്നേൽക്കുമ്പോൾതന്നെ കുരിശുവരച്ച് ഇന്നത്തെ ദിവസം പാപം കൂടാതിരിപ്പാനും അവിടുത്തെ ഇഷ്ടം നിറവേറ്റാനും അനുഗ്രഹിക്കണേ എന്ന് പ്രാർത്ഥിക്കാം. പള്ളിയുടെയും പ്രാർത്ഥനയുടെയും അന്തരീക്ഷം സൃഷ്ടിക്കാൻ വീടിന്റെയുള്ളിൽ വിശുദ്ധന്മാരുടെ ചിത്രങ്ങളും മറ്റും വെയ്ക്കാം എന്നും രാവിലെ മാതാപിതാക്കൾക്ക് ദൈവസാന്നിധ്യം അനുഭവിച്ചുകൊണ്ട് ഹൃദയത്തിൽ പ്രാർത്ഥനയുടെ ആത്മാവിനെ നിറയ്ക്കാം. "ദൈവമേ ഞാൻ അവിടുത്തെ മറന്നാലും അവിടുന്ന് എന്നെ മറക്കല്ലേ"എന്ന് പ്രാർത്ഥിക്കാം. അതുപോലെ "പിതാവേ, എന്റെ കുഞ്ഞുങ്ങൾ അങ്ങയെ ഓർത്തില്ലെങ്കിലും അങ്ങവരെ ഓർക്കണമേ" എന്നും പ്രാർത്ഥിക്കാം.

ടെലിവിഷൻ ചാനലുകളിലൂടെ വരുന്ന കാഴ്ചകളും ഒച്ചപ്പാടുകളും മാറ്റിവെച്ച് ചിലപ്പോഴെങ്കിലും ധ്യാനത്തിന്റെയും മൗനത്തിന്റെയും ആഴങ്ങൾ കുട്ടികൾക്കറിയാൻ അവസരം കൊടുക്കാം. "ശിശുക്കളെ എന്റെ അടുക്കൽ വരുവാൻ വിടുവിൻ, അവരെ തടയരുത് സ്വർഗ്ഗരാജ്യം ഇങ്ങനെയുള്ളവരുടെതല്ലോ" എന്ന വാക്യം വീണ്ടും വീണ്ടും ധ്യാനിച്ചുകൊണ്ട് നമുക്ക് നമ്മുടെ കുഞ്ഞുങ്ങളെ യേശുനാഥനോടടുപ്പിക്കാം.

** Children in the Church Today An Orthodox Perspective by Sister Magdalen, St Vladimirs Seminary Press New York 10707*

■







# വി. സഭ

കാതോലികവും ശ്ലൈഹികവും ഏകവും വിശുദ്ധവുമായ പുതിയ നിയമ സഭയുടെ വേദപുസ്തക പരിപ്രേക്ഷ്യം

**വി.** സഭ സ്വർഗ്ഗത്തിലാണ് ആദ്യം സ്ഥാപിതമായത് അതായത് മാലാഖമാരുടെ ഗണത്തെ-വായുവിൽ നിന്നും അഗ്നിയിൽ നിന്നും പത്തു ഗണങ്ങളായി സൃഷ്ടിച്ചു. എബ്രായ... 1:6-7......ദൈവത്തിന്റെ സകലദൂതന്മാരും അവനെ നമസ്ക്കരിക്കേണം എന്നു താൻ അരുളിചെയ്യുന്നു. അവൻ കാറ്റുകളെ തന്റെ ദൂതന്മാരും അഗ്നിജ്വാലയെ തന്റെ ശുശ്രൂഷകന്മാരുമാക്കുന്നു.

ഈ പത്തു വൃന്ദത്തിൽ ദൈവത്തോടേറ്റവും അടുത്തു പെരുമാറിക്കൊണ്ടിരുന്ന പ്രധാനപ്പെട്ട ഒരു വൃന്ദം മാലാഖമാർ ദൈവത്തോടു മത്സരിച്ച് മറ്റു മാലാഖമാരുമായി യുദ്ധം ചെയ്ത് അവരെ ഭൂമിയിലേക്കു തള്ളിക്കളഞ്ഞു അവർക്കു പകരമായി മനുഷ്യനെ മണ്ണുകൊണ്ട് സ്വരൂപിയാക്കി സൃഷ്ടിച്ചു.

വെളിപാട്: 12-7-9 പിന്നെ സ്വർഗ്ഗത്തിൽ യുദ്ധമുണ്ടായി മീഖായേലും അവന്റെ ദൂതന്മാരും മഹാ സർപ്പത്തോടു പടവെട്ടി ജയിച്ചില്ല താനും സ്വർഗ്ഗത്തിൽ അവരുടെ സ്ഥലം പിന്നെ കണ്ടതുമില്ല.

വീണുപോയ മാലാഖമാർക്കു പകരം ദൈവം മനുഷ്യനെ മണ്ണുകൊണ്ടു സൃഷ്ടിച്ചു-മാലാഖമാർ അരൂപികളായിരുന്നു. മനുഷ്യനെ സ്വരൂപികളായി സൃഷ്ടിച്ചു. മാലാഖമാർ ദൈവത്തെ സ്തുതിക്കുന്നവരായിരുന്നു. രണ്ടാം സഭയാകുന്ന മനുഷ്യനേയും ദൈവത്തെ സ്തുതിച്ചു പുകഴ്ത്തുന്നതിനു സൃഷ്ടിച്ചു.

ഉല്പത്തി 2:7 യഹോവയായ ദൈവം നിലത്തെ പൊടികൊണ്ട് മനുഷ്യനെ നിർമ്മിച്ചു. അവന്റെ മൂക്കിൽ ജീവശ്വാസം ഊതി. മനുഷ്യൻ ജീവനുള്ള ദേഹിയായിത്തീർന്നു. രണ്ടാം സഭയ്ക്ക് രണ്ടു ഘട്ടങ്ങളുണ്ട്-ഒന്ന്-ആദാം മുതൽ മോശവരേയും-രണ്ട് മോശമുതൽ ക്രിസ്തുവരേയും. രണ്ടാം സഭയുടെ-രണ്ടാം ഘട്ടത്തിൽ സീനായി മലയിൽ വച്ച് മോശയ്ക്ക് സ്വർഗ്ഗീയ ആരാധനാ രീതിയിൽ ദൈവത്തെ ആരാധിപ്പാനുള്ള നിർദ്ദേശം ദൈവം നൽകി. എന്നാൽ ഈ കാലഘട്ടം മൂന്നാമതു താൻ സ്ഥാപിപ്പാൻ പോകുന്ന പുതിയ നിയമസഭയുടെ നിഴലായിരുന്നു.

### പുതിയനിയമസഭ

ഈ സഭയ്ക്കു നാലു ലക്ഷണങ്ങൾ ഉണ്ടായിരുന്നു 1) കാതോലീകം; 2) ശ്ലൈഹീകം (ശ്ലീഹന്മാരുടെ ഉപദേശം കൈവെപ്പ്); 3) ഏകം; 4) വിശുദ്ധം

1) കാതോലികം എന്നു പറഞ്ഞാൽ-രാജാവെന്നോ-അടിയാനെന്നോ പണ്ഡിതനെന്നോ, പാമരനെന്നോ, ഉള്ള വ്യത്യാസം കൂടാതെ സകല മനുഷ്യ വർഗ്ഗത്തെയും അംഗമാക്കിക്കൊള്ളാവുന്നത് എന്നർത്ഥം.

മത്തായി 28:19-20-ആകയാൽ നിങ്ങൾ പുറപ്പെട്ട് പിതാവിന്റെയും പുത്രന്റേയും പരിശുദ്ധാത്മാവിന്റേയും നാമത്തിൽ സ്നാനം കഴിപ്പിച്ചും ഞാൻ നിങ്ങളോട് കല്പിച്ചതൊക്കെയും പ്രമാണിപ്പാൻ തക്കവണ്ണം ഉപദേശിച്ചുംകൊണ്ട്-സകലജാതികളേയും ശിഷ്യരാക്കിക്കൊൾവിൻ.

## പിതാക്കന്മാരുടെ ഓർമ്മപ്പെരുന്നാൾ



പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് മലങ്കര മെത്രാപ്പോലീത്ത (103-ാം ഓർമ്മ, ജൂലൈ-12 പഴയ സെമിനാരി)



അലക്സിയോസ് മാർ തേവോദോസ്യോസ് മെത്രാപ്പോലീത്ത (47-ാം ഓർമ്മ, ആഗസ്റ്റ്-6 പെരുനാട് ബഥനി ആശ്രമം)



ഗീവർഗീസ് മാർ ദിയസ്ക്കോറോസ് മെത്രാപ്പോലീത്താ (13-ാം ഓർമ്മ, ജൂലൈ-23 ഹോളി ട്രിനിറ്റി ആശ്രമം)

മർക്കോസ് 16:15- പിന്നെ അവരോട് നിങ്ങൾ ഭൂലോകത്തിൽ ഒക്കെയും പോയി സകല സൃഷ്ടിയോടും സുവിശേഷം പ്രസംഗിപ്പിൻ.

ലൂക്കോസ് 24:47- അവന്റെ നാമത്തിൽ മാനസാന്തരവും പാപമോചനവും യറുശലേമിൽ തുടങ്ങി സകല ജാതികളിലും പ്രസംഗിക്കുകയും വേണം.

നടപ്പുകൾ 1-8- എന്നാൽ പരിശുദ്ധാത്മാവു നിങ്ങളുടെമേൽ വരുമ്പോൾ നിങ്ങൾ ശക്തി ലഭിച്ചിട്ട് യറുശലേമിലും യഹൂദ്യയിൽ എല്ലായിടത്തും-ശമര്യയിലും-ഭൂമിയുടെ അറ്റത്തോളവും എന്റെ സാക്ഷികളാകുവിൻ.

ഗലാത്തി-3:27-28- ക്രിസ്തുവിനോടു ചേരുവാൻ സ്നാനമേറ്റ നിങ്ങൾ എല്ലാവരും ക്രിസ്തുവിനെധരിച്ചിരിക്കുന്നു. അതിൽ യഹൂദനും യവനനുമെന്നില്ല-ദാസനും-സ്വതന്ത്രനുമെന്നില്ല. ആണും പെണ്ണുമെന്നില്ല-നിങ്ങൾ എല്ലാവരും ക്രിസ്തുയേശുവിൽ ഒന്നത്രെ. മുകളിൽ കണ്ട വേദഭാഗമാണ്, കാതോലികം എന്നുള്ളത്.

സകലരും ക്രിസ്തുവിൽക്കൂടെ മാത്രമെ രക്ഷപെടുകയുള്ളു-കാരണം പാപത്തിൽ നിന്നുള്ള വിടുതൽ ക്രിസ്തു മുഖാന്തിരമാണു ലോകത്തിനുണ്ടായത് ആയതിനാൽ ക്രിസ്തുവിൽ കൂടെയല്ലാതെ ഒരു ജഡവും രക്ഷപ്രാപിക്കയില്ല. ആയതിനാൽ സകല മനുഷ്യരും രക്ഷപ്രാപിപ്പാൻ ഭൂലോകമെങ്ങും ആരേയും ഒഴിച്ചു നിർത്താതെ സുവിശേഷമറിയിക്കേണ്ടതും ക്രിസ്തുവിന്റെ സഭയിൽ രക്ഷയിൽ വരേണ്ടതുമാണ്.

നടപ്പുകൾ 4:2-മറ്റൊരുത്തനിലും രക്ഷയില്ല. നാം രക്ഷിക്കപ്പെടുവാൻ ആകാശത്തിൻ കീഴിൽ മനുഷ്യരുടെയിടയിൽ നൽകപ്പെട്ട വേറൊരു നാമവുമില്ല. മനുഷ്യജാതി മുഴുവനോടും സുവിശേഷിക്കയും സകലരേയും സഭയുടെ അംഗമാക്കുകയും ചെയ്യുക. ആരേയും മാറ്റിനിർത്താൻ പാടില്ലാത്തതും ആകുന്നു. ഇതാണ് കാതോലികം എന്നു പറയുന്നത്.

### 2) ശ്ലൈഹീകം

ശ്ലൈഹികം എന്നു പറഞ്ഞാൽ ക്രിസ്തു തന്റെ ശ്ലീഹന്മാർക്കു കൊടുത്ത കൈവയ്പ് ഇന്നയോളം നിലനിൽക്കുന്നതും ഇന്നു മുതൽ പുറകോട്ടു പരിശോധിച്ചാൽ ക്രിസ്തുവിൽ ചെന്ന് അവസാനിക്കണമെന്നർത്ഥം.

എഫേസി 4:11-അവൻ ചിലരെ അപ്പോസ്തോലന്മാരായും ചിലരെ പ്രവാചകന്മാരായും ചിലരെ ഉപദേഷ്ഠാക്കന്മരായും നിയമിച്ചിരിക്കുന്നു.

ഇങ്ങനെ ക്രിസ്തുവിൽ കൂടിയുള്ള നിയമനം പിന്തുടർച്ച ഇന്നയോളം നിലനിൽക്കുന്നു എന്നർത്ഥം.

യോഹന്നാൻ 17:22- നീ എനിക്കു തന്നിട്ടുള്ള മഹത്വം ഞാനവർക്കു കൊടുത്തിരിക്കുന്നു.

മത്തായി 28:18-20- യേശു അടുത്തു ചെന്ന് സ്വർഗ്ഗത്തിലും ഭൂമിയിയും സകല അധികാരവും എനിക്കു നൽകപ്പെട്ടിരിക്കുന്നു. ആകയാൽ നിങ്ങൾ പുറപ്പെട്ടുപോയി പിതാവിന്റേയും പുത്രന്റേയും പരിശുദ്ധാത്മാവിന്റേയും നാമത്തിൽ സ്നാനം കഴിപ്പിച്ചും ഞാൻ നിങ്ങളോടു കല്പിച്ചതൊക്കെയും പ്രമാണിപ്പാൻ തക്കവണ്ണം ഉപദേശിച്ചുകൊണ്ട് സകല ജാതികളേയും ശിഷ്യരാക്കി കൊൾവിൻ-ഞാനോ ലോകാവസാനത്തോളം എല്ലാ നാളും നിങ്ങളോടുകൂടെയുണ്ട് എന്നരുളി ചെയ്തു.

### ശ്ലീഹന്മാരെ ശെമ്മാശന്മാരാക്കുന്നു

മത്തായി 10:1- അനന്തരം അവൻ തന്റെ പന്ത്രണ്ടു ശിഷ്യന്മാരേയും അടുക്കെ വിളിച്ച് അശുദ്ധാത്മാക്കളെ പുറത്താക്കുവാനും സകല വിധ ദീനവും പൊറുപ്പിക്കുവാനും അവർക്കധികാരം കൊടുത്തു.

ലൂക്കോസ് 1:2- അവൻ പന്തിരുവരുടെ അടുക്കൽ വിളിച്ച് സകല ഭൂതങ്ങളുടെ മേലും വ്യാധികളെ സൗഖ്യമാക്കുവാനും അവർക്കു ശക്തിയും അധികാരവും കൊടുത്തു.

ഇങ്ങനെ കർത്താവവരെ ശുശ്രൂഷകന്മാരാക്കി

### ശ്ലീഹന്മാരെ പട്ടക്കാരാക്കുന്നു

മത്തായി 18:18-നിങ്ങൾ ഭൂമിയിൽ കെട്ടുന്നതെല്ലാം സ്വർഗ്ഗത്തിലും കെട്ടപ്പെട്ടിരിക്കും-നിങ്ങൾ ഭൂമിയിൽ അഴിക്കുന്നതെല്ലാം സ്വർഗ്ഗത്തിലും അഴിഞ്ഞിരിക്കും എന്ന് സത്യമായി ഞാൻ നിങ്ങളോടു പറയുന്നു.

എഫേസി 4:11-അവൻ ചിലരെ അപ്പോസ്തോലന്മാരായും ചിലരെ പ്രവാചകന്മാരായും, ചിലരെ സുവിശേഷകന്മാരായും-ചിലരെ ഇടയന്മാരായും -ചിലരെ ഉപദേഷ്ടാക്കന്മാരായും നിയമിച്ചിരിക്കുന്നു.

യോഹന്നാൻ 17:22- നീ എനിക്കു തന്നിട്ടുള്ള മഹത്വം ഞാനവർക്കു കൊടുത്തിരിക്കുന്നു.

യോഹന്നാൻ 6:70- യേശു അവരോട് നിങ്ങളെ 12 പേരെ ഞാൻ തിരഞ്ഞെടുത്തില്ലയോ

യോഹന്നാൻ 15:16-നിങ്ങൾ എന്നെ തിരഞ്ഞെടുത്തു എന്നല്ല ഞാൻ നിങ്ങളെ തിരഞ്ഞെടുത്തു നിങ്ങൾ പോയി ഫലം കായിക്കേണ്ടതിന്നും നിങ്ങളുടെ ഫലം നിലനിൽക്കേണ്ടതിനും നിങ്ങളെ ആക്കിവച്ചുമിരിക്കുന്നു.

മുകളിൽ നാം കണ്ട വ്യാഖ്യാനങ്ങളിൽ കൂടെ കർത്താവു ശ്ലീഹന്മാരെ പട്ടക്കാരാക്കി, കെട്ടുവാനും അഴിക്കുവാനും അധികാരം ലഭിച്ചവരെ പട്ടക്കാരാക്കിയുള്ളു. അതാണു ശ്ലൈഹീകം.

എഫേസി-2:20- ക്രിസ്തു തന്നെ മൂലക്കല്ലായിരിക്കെ നിങ്ങളെ അപ്പോസ്തോലന്മാരും പ്രവാചകന്മാരും എന്ന അടിസ്ഥാനത്തിന്മേൽ പണിതിരിക്കുന്നു.

*(പി.ഇ. സ്ക്കറിയ, പുന്നക്കാട്ടിന്റെ കണ്ടെടുക്കപ്പെട്ട പുരാതന ഡയറിക്കുറുപ്പുകളിൽ നിന്നും...)*

■



# ബഥനിയുടെ പനിമലരുകൾ



**ഫാ. ഡോ. ജേക്കബ് കുര്യൻ**

ഇൻഡ്യയിലെ കത്തോലിക്കേതര ക്രൈസ്തവ സന്യാസ ആശ്രമങ്ങളിൽ ആദ്യത്തേതാണ് 1918 ൽ ക്രിസ്താനുകരണ സമൂഹമായി ആരംഭിച്ച ബഥനി ആശ്രമം. അതിനുശേഷം മാത്രമാണ് 1921 ഓടുകൂടി പൂനെയിലെ ക്രിസ്തുസേവാസംഘവും തിരുപ്പത്തൂരെ ക്രിസ്തുകുല ആശ്രമവും, 1924 ഓടുകൂടി പത്തനാപുരത്തെ സന്യാസിനീമഠവും, 1935 ഓടുകൂടി മൗണ്ട് താബോർ ദയറായും, 1936 ഓടുകൂടി കോയമ്പത്തൂർ തടാക ആശ്രമവും ഒക്കെ സ്ഥാപിതമായും. ശ്രീ. കെ. വി. മാമന്റെ ഭാഷയിൽ "മങ്കോട്ടയിലെ മഹർഷി" എന്നുവിശേഷിപ്പിക്കപ്പെട്ട സഭാസ്നേഹിയും, ഉദാരമതിയും ആയ ഇലഞ്ഞിക്കൽ ജോൺവക്കീലിൽ നിന്നും സൗജന്യമായി കിട്ടിയതിനോട് ചേർത്ത് സർക്കാരിൽ നിന്ന് സൗജന്യവിലയ്ക്ക് പതിച്ചുകിട്ടിയതുമായ മുണ്ടൻമല പ്രദേശത്ത്, പർണ്ണശാല കെട്ടി താമസിച്ചത് മുതൽ ബഥനി ആശ്രമത്തിന്റെയും മഠത്തിന്റെയും അനുബന്ധസ്ഥാപനങ്ങളുടെയും ചരിത്രവഴിയിൽ തേവോദോസ്യോസ് തിരുമേനിയുടെ ദൃശ്യവും അദൃശ്യവുമായ പങ്കാളിത്തം അദ്വിതീയമാണ്. തന്റെ ഗുരുവും, ആശ്രമാധ്യക്ഷനുമായ ഈവാനിയോസ് തിരുമേനി 1930 ൽ ബഥനിയുടെ സമ്പത്തുകളിൽ പലതും, അംഗങ്ങളിൽ ചിലരും ആയി ഇവിടെനിന്നു പടിയിറങ്ങി. റീത്തുപ്രസ്ഥാനം ആരംഭിച്ചപ്പോൾ, ആ വിഷമസന്ധിയെ മൗനമായി നേരിടുവാൻ ആബോ അലക്സിയോസ് പെട്ടപാട് വാക്കുകൾക്ക് വിവരിക്കാനാവില്ല. 'ശിഷ്യന്റെ വഞ്ചന'യെ ധ്യാനിച്ച കുരിശിന്റെ പാതയ്ക്ക്, അങ്ങനെ ഒരു 'ഗുരുവിന്റെ വഞ്ച'നയും ഓർമ്മിക്കുവാനുണ്ടായി. ബഥനി വസ്തുക്കളും സ്ഥാപനങ്ങളും കൈയ്യടക്കുവാൻ സിവിൽ കേസും ക്രിമിനൽകേസും നടത്തുവാൻ ആർച്ച്ബിഷപ്പ് മാർ ഈവാനിയോസ് തുടങ്ങിയപ്പോൾ, തന്നെ പ്രതിസ്ഥാനത്ത് പലയിടത്തും നിർത്തിയപ്പോൾ, സഹനത്തിന്റെ മൗനഗാഥ അദ്ദേഹം രചിച്ചു. പക്ഷെ ഈ മൗനം അതേ നിമിഷങ്ങളിൽ സഭയ്ക്കുവേണ്ടി പലതും സ്വപ്നം കണ്ടുകൊണ്ട് 1920 മുതൽ 1955 വരെയുള്ള കാലഘട്ടത്തെ അദ്ദേഹം മലങ്കരസഭയുടെ ആത്മീയ നവോത്ഥാന കാലഘട്ടമാക്കിമാറ്റി. ഇടവകകളിലും വിദ്യാഭ്യാസസ്ഥാപനങ്ങളിലും സഞ്ചരിച്ച് ധ്യാനയോഗങ്ങൾ നടത്തുമ്പോൾ, ബാലയുവ മനസ്സുകളിൽ യേശുവിനോടുള്ള സ്നേഹം അദ്ദേഹം ജ്വലിപ്പിച്ചു. തന്റെ ജീവിത സുഗന്ധമായിരുന്ന ഒരു പ്രാർത്ഥനാമന്ത്രം അദ്ദേഹം കുട്ടികളെ പഠിപ്പിച്ച്, അതിനെ അവരുടെ ജീവിതമന്ത്രമാക്കി മാറ്റി:

Come O Jesus, come in to my soul,
O Lord come and take possession of my heart

യേശുവേ എന്റെ ആത്മാവിലേക്ക് വരേണമേ,
കർത്താവേ നീ എന്റെ ഹൃദയത്തെ കൈവശപ്പെടുത്തേണമേ.

ആ മന്ത്രം മാത്രം തന്ത്രമാക്കിയ യുവജനങ്ങളുടെ ഒരുനിര അന്ന് അങ്ങനെ സഭയിലുണ്ടായി. അവരിൽ അദ്ദേഹം മറ്റുള്ളവർക്കായി മധ്യസ്ഥപ്രാർത്ഥന നടത്തുന്ന ഒരു സ്വഭാവം രൂപപ്പെടുത്തി; അദ്ദേഹത്തിന്റെ ഒരു ഉപദേശം അവരുടെ ഹൃദയത്തിലേക്ക് ആഴ്ന്നിറങ്ങി. അതിതായിരുന്നു:

The depth of a man's religion is measured by the range of his intercession

ഒരു വ്യക്തിയുടെ ധാർമ്മികതയുടെ ആഴം, അയാളുടെ മധ്യസ്ഥപ്രാർത്ഥനയുടെ വ്യാപ്തികൊണ്ടളക്കാം. ആ യുവജനങ്ങളിൽ പലരും, കഷ്ടപ്പെട്ടുപഠിച്ചും, വ്യക്തിപരമായി പ്രാർത്ഥനാശീലമുള്ളവരായും സഭയ്ക്കും സമൂഹത്തിനും പ്രയോജനമുള്ളവരായിത്തീർന്നു. അവരിൽ ചിലർ വൈദികരായി, മേല്പട്ടക്കാരായി, കാതോലിക്കാമാരായി, സന്യാസികളായി, സന്യാസിനികളായി. അവരെയൊക്കെ അദ്ദേഹം ആവർത്തിച്ച് ഉരുവിട്ട് ഓർമ്മിപ്പിക്കുമായിരുന്നു. Only a converted person can convert another person; only a converted Church can convert the world. വ്യതിയാനപ്പെട്ട വ്യക്തിയ്ക്കേ മറ്റൊരു വ്യക്തിയിൽ വ്യതിയാനമുണ്ടാക്കാനാവൂ. രൂപാന്തരപ്പെട്ട സഭയ്ക്കേ, ലോകത്തെ രൂപാന്തരപ്പെടുത്താനാവൂ. 1938ൽ സഭയുടെ നിർബന്ധത്തിനു വഴങ്ങി, അലക്സിയോസ് അച്ചൻ അലക്സിയോസ് മാർ തേവോദോസ്യോസ് മെത്രാപ്പോലീത്ത ആയപ്പോൾ പ്രധാനമായി ഏഴ് കർമ്മമണ്ഡലങ്ങളിൽ നിറഞ്ഞുനിന്നു:

ഒന്ന്, കൊല്ലം ഭദ്രാസനത്തിന്റെയും, ബാഹ്യകേരള ഭദ്രാസനത്തിന്റെയും കെട്ടുപണി; കണ്ണുനീരോടെ വിതച്ച ഒരു കാലഘട്ടം. പട്ടിണികിടന്ന് പണിത ഒരു കർമ്മകാണ്ഡം.

രണ്ട്, ബഥനി ആശ്രമത്തിന്റെയും, കോൺവെന്റിന്റെയും അനുബന്ധ ശുശ്രൂഷാപ്രസ്ഥാനങ്ങളുടെയും സമന്വയസംഘാടനം. ഇക്കാര്യത്തിൽ ഉത്തരേന്ത്യയിലെയും, സിലോണിലെയും, ഇംഗ്ലണ്ടിലെയും ആംഗ്ലോ-കാത്തലിക് ആത്മീയ പ്രസ്ഥാനങ്ങളുടെ സഹായം അദ്ദേഹത്തിന് ലഭിച്ചു.

മൂന്ന്, സഭയുടെ ആത്മീയപ്രസ്ഥാനങ്ങളായ മർത്തമറിയം സമാജം, ബാലികാസമാജം, വിദ്യാർത്ഥിപ്രസ്ഥാനം എന്നിവയുടെ സംഘടനാപരമായ ശക്തീകരണം. അവയുടെ അധ്യക്ഷസ്ഥാനത്തിരുന്ന്, കോൺഫ്രൻസുകളിൽ ആദിയോടന്തം പങ്കെടുത്ത് പ്രബോധനങ്ങൾ നൽകിയ ഒരു നേതൃത്വശൈലി അദ്ദേഹത്തിന് സ്വന്തമായിരുന്നു.

നാല്, സഭമുഴുവൻ ഓടിനടന്ന്

ഹൃദയരമ്യമായ ആരാധനയിലൂടെയും ധ്യാനപ്രസംഗങ്ങളിലൂടെയും ആന്തരികചൈതന്യം പകർന്ന ഒരു നിയോഗം. അതിന് വിവരണമില്ല. വാചാലമായ ഒരു മൗനം മാത്രം.

അഞ്ച്, സഭയുടെ സ്വാതന്ത്ര്യവും, സ്വയശീർഷകത്വവും എന്നും പരിരക്ഷിക്കുവാനുള്ള ദൃഢപ്രതിജ്ഞായജ്ഞം. പാത്രിയർക്കീസിന്റെ മുമ്പിൽ, മലങ്കരസഭയുടെ സ്വാതന്ത്ര്യവും മാർത്തോമ്മാശ്ലീഹായുടെ പുരാതന ശ്ലൈഹിക പിന്തുടർച്ചയും അടിയറവു വച്ചുള്ള സമാധാനം വേണ്ടെന്നു ശക്തമായി പറഞ്ഞ 1950 ലെ ചിങ്ങവനം പ്രഖ്യാപനം ചരിത്രത്തെ മാറ്റിമറിച്ചു: "ഞാൻ പഴയ ചാണ്ടിയായി മാറിയാലും, സ്വാതന്ത്ര്യം നഷ്ടപ്പെട്ട ഒരു സഭയുടെ മെത്രാനായി കഴിയുവാൻ ആഗ്രഹിക്കുന്നില്ല. ഒരു നായയെപ്പോലെ മരിക്കേണ്ടിവന്നാലും, മലങ്കരസഭയുടെ സ്വാതന്ത്ര്യത്തിനുവേണ്ടിയും, autocephaly അഥവാ സ്വയശീർഷകത്വത്തിനുവേണ്ടിയും അടരാടും". തന്റെ മാതൃകാപുരുഷനായ വട്ടശ്ശേരിൽ തിരുമേനിയുടെ ഉച്ചാരണശൈലിയിൽ തന്നെ, "കൊൺവിക്ഷനെതിരായി ഒരു കോംപ്രമൈസിനും തയ്യാറല്ല" എന്നു ധൈര്യമായി പറഞ്ഞതിന്റെ ആസന്നഫലം കുറെ തെറ്റിദ്ധാരണകളും കുറ്റപ്പെടുത്തലും ആയിരുന്നുവെങ്കിലും, അതിന്റെ പരിണിതഫലമായിരുന്നു 1958ലെ ആത്മാഭിമാനമുള്ള സഭാസമാധാനം.

ആറ്, സഭയുടെ എക്യുമെനിക്കൽ ബന്ധങ്ങളുടെ സമർത്ഥസംഘാടകൻ എന്നനിയോഗം. 1934 മുതൽ അന്തർദ്ദേശീയ സഭാസമ്മേളനങ്ങളിലും, അഖിലലോകസഭാ കൗൺസിൽ എന്ന W.C.C യിലും മലങ്കരസഭയുടെ പങ്കാളിത്തം സജീവമാക്കിയത് മാർ തേവോദോസ്യോസ് ആയിരുന്നു. അതിന്റെ തുടർച്ചയാണ് ഫിലിപ്പോസ് മാർ തെയോഫിലോസ് തിരുമേനിയും, പൗലൂസ് മാർ ഗ്രീഗോറിയോസ് തിരുമേനിയും ഇന്ന് ബഥാന്യ എക്യുമെനിക്കൽ അവാർഡിന് സർവ്വഥാ യോഗ്യനായ കെ. എം. ജോർജ്ജച്ചനും നിർവ്വഹിച്ചതും, നിർവ്വഹിക്കുന്നതും.

ഏഴ്, സഭയുടെ സ്വാതന്ത്ര്യത്തിനായി മാത്രമല്ല, ഒരു ദേശീയ അവബോധമുള്ള ജനതയുടെ അവകാശസംരക്ഷണത്തിനായിട്ടും, പ്രത്യാഘാതങ്ങളെ വകവയ്ക്കാതെ നിലപാടെടുക്കുന്ന, കർമ്മചൈതന്യം. ദേശീയ പ്രസ്ഥാനത്തിൽ ഉൾപ്പെട്ടവരെ, അടിച്ചമർത്തിയ സർ സി.പി. യെ, പ്രീണിപ്പി

**ക്രിസ്ത്യാനിയെന്ന നിലയിൽ, സന്യാസിയും, സന്യാസിനിയും, അച്ചനും, തിരുമേനിയും, കുടുംബസ്ഥനും ഒക്കെ ആയിട്ടും അല്പം മനുഷ്യത്വമില്ലാതെ പോയാൽ എന്തുഗുണം?**

ക്കുവാൻ സഭയുടെ പേരിൽ തട്ടിക്കൂട്ടിയ വിരുന്നുസൽക്കാരത്തിൽ നിന്ന് ഒഴിഞ്ഞുനിൽക്കുവാനും, സി. പി. യുടെ ഭീകരതയ്ക്ക് ഇരയായി ജയിലിൽ കിടന്നു മരിച്ച കെ. സി. ഈപ്പന്റെ സംസ്കാരത്തിൽ സംബന്ധിച്ച് ചരമപ്രസംഗം നടത്തുവാനും അദ്ദേഹം ധൈര്യം കാട്ടി.

ചുരുക്കത്തിൽ, 'തേവോദോസ്യോസ്' എന്നപേരിന്റെ അർത്ഥംപോലെ, ദൈവമഹത്വത്തിന് (സ്വന്തമഹത്വത്തിനല്ല) തീരുമാനങ്ങളും നിലപാടുകളും എടുത്ത്, ഈ അഭിനവ ഏലിയാവ് സാക്ഷികളുടെ സമൂഹത്തിലായിരിക്കുന്നു. അങ്ങനെ, 1888 ആഗസ്റ്റ് 28ന് നിരണം മട്ടയ്ക്കൽ മത്തായിയുടെയും കുഞ്ഞാണ്ടമ്മയുടെയും ഇളയമകനായി ജനിച്ച ചാണ്ടിക്കുഞ്ഞ് എന്ന എം. എം. അലക്സാണ്ടർ, അലക്സിയോസ് ശെമ്മാശനും, അബോ അലക്സിയോസും, അലക്സിയോസ് മാർ തേവോദോസ്യോസും ആയി 77 വർഷത്തോളം ഈ മണ്ണിൽ ജീവിച്ച് 1965 ആഗസ്റ്റ് 6ന് മറുരൂപപ്പെരുന്നാൾ ദിവസം സ്വർഗ്ഗീയ വാസസ്ഥലത്തേക്കു കടന്നുചെന്നപ്പോൾ, മറുരൂപമലയിൽ മുഴങ്ങിയ ശബ്ദം അവിടെയും പ്രതിധ്വനിച്ചുകാണാം: "ഇവനെന്റെ പ്രിയ പുത്രൻ" !.

അദ്ദേഹം അപ്പോൾ തന്നെ, അന്ന് ബഥനി ആശ്രമത്തിന്റെ മദ്ബഹായിൽ മറുരൂപപ്പെരുന്നാളിന് കുർബ്ബാന ചൊല്ലിക്കൊണ്ടിരിക്കുകയായിരുന്ന പ്രിയശിഷ്യൻ ആബോ യോഹന്നാനെക്കുറിച്ച്, പത്തിലധികം വർഷം തന്നെ രോഗാവസ്ഥയിൽ ശുശ്രൂഷിച്ച പ്രിയമകനെക്കുറിച്ച് പറഞ്ഞുകാണും, "ഇവനെന്റെ പ്രിയ പുത്രൻ" എന്ന്.

1928 മാർച്ച് 21ന് കോട്ടയം ചക്കാലപ്പറമ്പിൽ സി. ഒ. വർക്കിയുടെയും സി. എം. അന്നാമ്മയുടെയും ആറാമത്തെ സന്താനമായി ജനിച്ച കുഞ്ഞ് എന്ന സി. വി. മാണി, കോളജ് അധ്യാപകന്റെ ജോലി രാജിവച്ച് 25-ാം വയസ്സിൽ ബഥനി ആശ്രമത്തിൽ ചേർന്ന്, സാധു യോഹന്നാനും, യോഹന്നാൻ ശെമ്മാശ്ശനും, യോഹന്നാൻ അച്ചനും, യൂഹാനോൻ മാർ അത്താനാസ്യോസും ആയി, 52 വർഷം ഈ മണ്ണിൽ ജീവിച്ച് 1980 ഒക്ടോബർ 12 ഞായറാഴ്ച സ്വർഗ്ഗീയ വാസസ്ഥാനം പൂകി. താരതമ്യേന ഹ്രസ്വമായ ഈ ജീവിതം പക്ഷേ ആത്മീയതയുടെ കൊടുമുടിയേറിക്കൊണ്ട് ബഥനി ആശ്രമ പ്രസ്ഥാനത്തിന്റെ ആധുനിക ശില്പിയെന്ന യശസ്സിനും, അനേക ജീവിതങ്ങളെ ധ്യാനത്തിലൂടെയും, കുമ്പസാരത്തിലൂടെയും ഭക്തിനിറഞ്ഞ ആരാധനയിലൂടെയും ദൈവത്തിങ്കലേക്ക് ഉയർത്തിയ കൃതാർത്ഥതയോടെയാണ് ശാന്തിതീരം അണഞ്ഞത്. "മിന്നിമറഞ്ഞ ആ ദിവ്യജ്യോതിസ്സ്" സഹനത്തിന്റെ പര്യായമായി മാറി വേദനിക്കുന്നവരുടെ പ്രത്യേക മധ്യസ്ഥനായി തെളിയിച്ച്, 'അത്താനാസ്യോസ്' എന്ന പേരിന്റെ അർത്ഥം പോലെ, അമരണനായി അദ്ദേഹം, അഭിനവ ഏലിശാമാരിൽ ഒരാളായി തേജസ്സിൽ ജീവിക്കുന്നു.

ഈ രണ്ടു പിതാക്കന്മാരും, എങ്ങനെ അനേകായിരങ്ങളുടെ ജീവിതത്തെ സ്പർശിച്ചു? ഹൃദയങ്ങളെ കീഴടക്കി? ഇതിനുള്ള ഉത്തരമായിട്ട് ഇവരെ സംബന്ധിച്ചുള്ള ഓരോ പുസ്തകങ്ങളിൽ നിന്നുള്ള ഓരോ സാക്ഷ്യങ്ങൾ ഇവിടെ പങ്കുവയ്ക്കട്ടെ.

1974 ആഗസ്റ്റ് 3-ാം തീയതി പഴയ സെമിനാരിയിൽ, അലക്സിയോസ് മാർ തേവോദോസ്യോസ് തിരുമേനിയുടെ ദേഹവിയോഗത്തിന്റെ പത്താം വാർഷികത്തോടനുബന്ധിച്ച് ഒരു സിമ്പോസിയം നടന്നു. അതിലെ പ്രബന്ധങ്ങൾ ചേർത്ത് "ബഥനിയുടെ പനിമലർ" എന്നഗ്രന്ഥം, അന്ന് ഫാദർ പൗലൂസ് O.I.C അഥവ ഇന്നത്തെ അഭിവന്ദ്യ പൗലൂസ് മാർ പക്കോമിയോസിന്റെ നേതൃത്വത്തിൽ പ്രസിദ്ധീകരിച്ചു. അതിൽ, അന്ന് ഫാ. യോഹന്നാൻ O.I.C അഥവാ ഇന്ന് ഭാഗ്യസ്മരണാർഹനായ യൂഹാനോൻ മാർ അത്താനാസ്യോസ്, തന്റെ ഗുരുവും പിതാവുമായിരുന്ന അലക്സിയോസ് മാർ തേവോദോസ്യോസിനെക്കുറിച്ച് ഒരു ലേഖനം എഴുതി. അതിൽ ഒരു ഭാഗത്ത് ഇങ്ങനെ പറയുന്നു:

*"ഹൃദയങ്ങളെ പിടിച്ചടക്കുവാനുള്ള തിരുമേനിയുടെ കഴിവ് അസാമാന്യമായിരുന്നു. എവിടെ ചെന്നാലും ഇന്നും തിരുമേനിയുടെ സുഹൃത്തുക്കളെ കാണാം. അവിടൊക്കെ തിരുമേനിയുടെ ആരാധകർ പറയും, "I was his favourite". തിരുമേനിയുടെ 10-ാം ചരമവാർഷികത്തോടനുബന്ധിച്ച് പഴയസെമിനാരിയിൽ വച്ച് 1975 ഓഗസ്റ്റ് 3-ാം തീയതി ഞായറാഴ്ച ഒരു സിമ്പോസിയം നടത്തി. അന്നു പഴയസെമിനാരി ഓഡിറ്റോറിയത്തിൽ തടിച്ചുകൂടിയ ജനതതി തിരുമേനിയുടെ സ്വാധീനം എത്രയധികമായിരുന്നു എന്നതിന്റെ തെളിവാണ്".*

രണ്ടാമത്തെ പുസ്തകം, "ധ്യാനജ്യോതിസ്സ്" എന്നപേരിൽ, ഫാ. സഖറിയ O.I.C യുടെ പ്രധാന ചുമതലയിൽ, 2007ൽ യൂഹാനോൻ മാർ അത്താനാസ്യോസ് തിരുമേനിയുടെ ചരമ രജതജൂബിലി ഗ്രന്ഥമായി പ്രസിദ്ധീകരിച്ചതാണ്. അതിൽ, അന്നത്തെ ബഥനി സുപ്പീരിയർ ഫാ. സ്റ്റീഫൻ O.I.C അഥവ ഇന്നത്തെ അഭിവന്ദ്യ മാത്യൂസ് മാർ തേവോദോസ്യോസ് ഒരു ലേഖനം എഴുതി. അതിൽ ഒരുഭാഗത്ത് ഇങ്ങനെ പറയുന്നു:

"യോഹന്നാൻ അച്ചന്റെ ഒരു ധ്യാനം കൂടിയാൽ മതി ഹൃദയം തുറന്ന് കുമ്പസാരിച്ച് നല്ല ആത്മിക ഉണർവ്വു സമ്പാദിക്കാൻ കഴിയും എന്ന് ഭയാശങ്ക ഇല്ലാതെ എടുത്തു പറയുന്ന ഒരുപാട് വ്യക്തികൾ ഇന്നുണ്ട്".

വളരെപ്പേരെ കർത്താവിനോടുചേർത്ത ഈ പുണ്യപിതാക്കന്മാരെക്കുറിച്ച്-മലമടക്കിലെ കെടാവിളക്കിന്റെ രണ്ടു കാവൽ പുരുഷന്മാർ എന്നും, ബഥനിയുടെ പനിമലരുകൾ എന്നും, മലങ്കരയുടെ ധ്യാനജോതിസുകളെന്നും വിശേഷിപ്പിക്കാം. ഒരുപക്ഷെ, ലോകത്തിന്റെ ഭാഷയിൽ അവർ മുണ്ടൻ മലയിലെ രണ്ടു മണ്ടന്മാർ ആയിത്തോന്നാം. എന്നാൽ, പുതിയ നിയമത്തിന്റെ ഭാഷയിൽ അവരെക്കുറിച്ചു പറയുവാൻ പറ്റുന്ന വചനം, ആദിമസഭയെ പണിയുവാൻ ദൈവം ഉപയോഗിച്ച ബർണബാസിനെക്കുറിച്ച് രേഖപ്പെടുത്തിയതാണ്; അപ്പോ. പ്ര. 11:24.

*"അവൻ നല്ല മനുഷ്യനും, പരിശുദ്ധാത്മാവിനാലും വിശ്വാസത്താലും നിറഞ്ഞവനും ആയിരുന്നു. വളരെ പുരുഷാരം കർത്താവിനോടു ചേർന്നു"*

*"He was a goodman. Full of Holy Spirit and Faith. Many people were brought to the Lord"*

വളരെ പുരുഷാരത്തെ കർത്താവിനോട് ചേർത്ത്, പരിശുദ്ധാത്മാവിനാലും വിശ്വാസത്താലും നിറഞ്ഞ നല്ല മനുഷ്യർ. *നല്ല മനുഷ്യരാവുക; പരിശുദ്ധാത്മാവും വിശ്വാസവും ഉണ്ടാവുക; പുരുഷാരത്തെ കർത്താവിനോട് ചേർക്കുക.* ഇതിൽപരം എന്താണ് വേണ്ടത്?

ക്രിസ്ത്യാനിയെന്ന നിലയിൽ, സന്യാസിയും, സന്യാസിനിയും, അച്ചനും, തിരുമേനിയും, കുടുംബസ്ഥനും ഒക്കെ ആയിട്ടും അല്പം മനുഷ്യത്വമില്ലാതെപോയാൽ എന്തു ഗുണം? പരിശുദ്ധാത്മാവും വിശ്വാസവും തൊട്ടുകൂട്ടാൻ പോലുമില്ലാതെ പോയാൽ എന്തുരുചി? പുരുഷാരത്തെ കർത്താവിനോട് ചേർക്കുന്ന കാര്യം മറന്ന്, മൊബൈൽ ഫോണും, യാത്രയും, തിരക്കും ഒക്കെയായിട്ട് എന്ത്ഫലം? മലങ്കരസഭാ മാസികയിൽ, ദശാബ്ദങ്ങൾക്കു മുമ്പ് ബഥാന്യന്റെ സ്ഥിരം ധ്യാനപംക്തിയിൽ ഒരു ചോദ്യം ആവർത്തിച്ചിരുന്നു: "എന്റെ ആത്മാവേ, നിനക്കിത് ഏതുമില്ലയോ"?

പുണ്യപിതാക്കന്മാരുടെ വേർപാടിന്റെ അനുസ്മരണ നമ്മെ അവരുടെ കബറോളം എത്തിച്ചാൽ പോര. അവരുടെയും നമ്മുടെയും ദൈവത്തിങ്കലോളം അതു നമ്മെ എത്തിക്കണം. ഏലിയാവിന്റെ വേർപാടിനു സാക്ഷിയായ ഏലിശ വിളിച്ചു ചോദിച്ചത്, "ഏലിയാവിന്റെ ദൈവം എവിടെയെന്നാണ്". ദൈവത്തെ അന്വേഷിക്കയും കർത്താവിങ്കലേക്ക് ചേർക്കപ്പെടുകയും ചെയ്യുന്ന ക്രിസ്തീയ ജീവിതപാതയിൽ പുണ്യപുരുഷന്മാർ പൂജാവിഗ്രഹങ്ങളല്ല, സമ്പത്തുകാക്കുവാനുള്ള, ഭൂതങ്ങളുമല്ല; മാർഗ്ഗദർശികളും, മധ്യസ്ഥരും, മാതൃകകളുമാണ്. അതുകൊണ്ട് നമുക്കും വിളിച്ചു പ്രാർത്ഥിക്കാം: "മാർ തേവോദോസ്യോസിന്റെയും മാർ അത്താനാസ്യോസിന്റെയും ദൈവമേ, ഞങ്ങളെയും അനുഗ്രഹിച്ചാലും".

**(അലക്സിയോസ് മാർ തേവോദോസ്യോസിന്റെയും യൂഹാനോൻ മാർ അത്താനാസ്യോസി ന്റെയും സംയുക്ത ഓർമ്മപ്പെരുന്നാളിന് 2011 ആഗസ്റ്റ് 5ന് ബഥനി ചാപ്പലിൽ ഫാ. ഡോ. ജേക്കബ് കുര്യൻ ചെയ്ത അനുസ്മരണത്തിൽ നിന്നും)** ■

ഫാ. ജേക്കബ് മാത്യു, കാരിച്ചാൽ, വൈദിക സെമിനാരി






*2012 ജൂലൈ 22*

## *പെന്തക്കോസ്തിക്കു ശേഷം എട്ടാം ഞായർ*

*(വി. യോഹ. 6:47-59)*

### വിശ്വാസം അപ്പം നിത്യജീവൻ

പെന്തക്കോസ്തിക്കുശേഷമുള്ള ഞായറാഴ്ചകളിലെ, വായനയ്ക്ക് ആവർത്തിച്ചു വരുന്ന ഒന്നാണ് 'യേശു ജീവന്റെ അപ്പം' എന്ന ആശയം. തന്റെ പരിശുദ്ധാത്മാവിനെ സ്വീകരിച്ചവരായ ശിഷ്യന്മാർ ക്രിസ്തുവിനെ ത്തന്നെ പൂർണ്ണാർത്ഥത്തിൽ സ്വീകരിക്കുന്നവരാകണം. 'അപ്പം' ജീവിതത്തിനും ജീവനു തന്നെയും അടിസ്ഥാനപരമായ ഒന്നാണ്. യേശു വിശ്വാസികൾക്ക് ഒഴിച്ചുകൂടാനാവാത്ത ഒന്നാകണം. അപ്പം ആകണം. യേശുവിനെ തേടുന്ന പുരുഷാരത്തിന്റെ എണ്ണവും വിശ്വാസ ആഴവും വർദ്ധിപ്പിക്കുന്ന കാലത്തുണ്ടാകുന്ന കാര്യങ്ങളാണ് യോഹന്നാൻ 6-ാം അദ്ധ്യായത്തിലുള്ളത്. പെസഹാപ്പെരുന്നാൾ സമീപിച്ച കാലം, അപ്പം വർദ്ധിപ്പിച്ച് നല്കുന്നത്, അവനെ തേടുന്നവരുടെ എണ്ണം വർദ്ധിക്കുന്ന കാലഘട്ടം, അതുകൊണ്ടുതന്നെ അവരുടെ ഉദ്ദേശം എന്തെന്ന് ചിന്തിക്കുവാൻ യേശു ആവശ്യപ്പെട്ടു. ഏവൻഗേല്യോൻ അടിസ്ഥാനമാക്കി വിവിധ ചിന്തകൾ:

### i) നിത്യജീവദായകമായ വിശ്വാസം (വാ. 47)

'തന്നിൽ വിശ്വസിക്കുന്നവന് നിത്യജീവൻ ഉണ്ട്' എന്ന് യേശു (v. 47). 'ഒന്ന് സത്യമെന്ന് ചിന്തിക്കുക, അതിൽ confidence കാട്ടുക' എന്നിങ്ങനെ അർത്ഥം കുറിക്കാവുന്നതാണ് pisteuo (GK) എന്ന പദം; യേശുവിൽ അത് (വിശ്വാസം) ഉള്ളവൻ അന്തമില്ലാത്ത ജീവന്റെ പങ്കാളി എന്ന് വേദഭാഗം. ന്യായപ്രമാണവും അതിന്റെ പ്രവർത്തികളുമായുള്ള താരതമ്യത്തിൽ വിശ്വാസത്തിന്റെ പ്രാധാന്യത്തെക്കുറിച്ച് ഗലാത്യലേഖനത്തിൽ വി. പൗലൂസ് വിവരിക്കുന്നു. "ക്രിസ്തുയേശുവിലെ വിശ്വാസത്താൽ.... എല്ലാവരും ദൈവത്തിന്റെ മക്കൾ ആകുന്നു" (3:26). അബ്രഹാമിന്റെ നീതീകരണവും ക്രിസ്തുവിനുള്ളവരുടെ വാഗ്ദത്ത സ്വീകരണവും, പുത്രത്വ അവകാശലബ്ധിയും വിശ്വാസത്താൽ പ്രാപിക്കുന്നു എന്നാണ് ഭാഷ്യം. അന്നെന്നപോലെ ഇന്നും ഈ പ്രസ്താവം വിവാദവിഷയമാകാം. എന്നാൽ അതിലുള്ള ഊന്നൽ കണ്ടെത്തുകതന്നെ വേണം. ന്യായപ്രമാണത്തിന്റെ പ്രവൃത്തികളാൽ മാത്രം നീതീകരണം എന്ന യഹൂദചിന്താഗതിയുടെ തിക്തഫലം ഒഴിവാക്കപ്പെടുന്നു എന്ന് അംഗീകരിക്കുകയും അത് രക്ഷയ്ക്ക് നിദാനം എന്നറിഞ്ഞ തദനുസരണമായി ജീവിക്കുകയും ചെയ്യുക എന്നത് പ്രാധാന്യവത്തായ ക്രിസ്തീയ പഠിപ്പിക്കലാകുന്നു. (cf. യോഹ. അ. 4). ക്രിസ്തുവിൽ അർപ്പിക്കുന്ന വിശ്വാസം അന്യൂനമായി നിലനിർത്തുകയും അത് വിശ്വസ്തതയിലൂടെ പ്രകാശിപ്പിക്കുകയും (പ്രകടനമല്ല) ചെയ്യുക എന്നത് സുപ്രധാനമാണ്. മാമോദീസായിൽ ക്രിസ്തുവിനോടുചേർന്നു പുതുതായി ജനിക്കണമെന്നും, തന്റെ ശരീരരക്തങ്ങൾ ഭക്ഷിച്ച് നിത്യജീവൻ പ്രാപിക്കണമെന്നും പഠിപ്പിക്കുന്നതിനൊപ്പം വയ്ക്കാവുന്ന മറ്റൊരു ഇതളായി വേണം 'വിശ്വാസത്താൽ നിത്യജീവൻ' 'വിശ്വാസത്താൽ മക്കൾ എന്ന അനുഭവം' എന്നീ ആശയങ്ങളെ സ്വീകരിക്കേണ്ടത്.

### ii) നിത്യജീവനെ നല്കുന്ന ഭക്ഷണപാനീയങ്ങൾ (V. 54)

ഭക്ഷണപാനീയങ്ങൾ ശരീരത്തിന് പോഷണം ഏകുന്ന വസ്തുക്കൾതന്നെ. എന്നേക്കും പോഷണം അവയ്ക്ക് നല്കാനാവില്ല എന്നതിനാൽ നിശ്ചിതമായ ഇടവേളകളിൽ അവ സ്വീകരിച്ചാഹരിച്ചുകൊള്ളണം എന്ന് ശരീരശാസ്ത്രം. അപ്പോഴാണ് നിത്യജീവൻ പ്രദാനം ചെയ്യുന്ന ശരീര-രക്തങ്ങളെക്കുറിച്ച് വേദപഠനം അറിയിക്കുന്നത്. 'അമർത്യതയുടെ അപ്പം' എന്ന് വി. കുർബാനയെക്കുറിച്ച് വി. ഇഗ്നാത്തിയോസ്. യാന്ത്രികമായി അത് സ്വീകരിക്കുന്ന സാഹചര്യങ്ങളെ ഓർത്ത് അത് അങ്ങനെ തന്നെയോ? എന്ന് സംശയിക്കുന്നുണ്ടാകാം. എന്നാൽ വി. കുർബാന അതിന്റെ നിറവിൽ ഏറ്റം പ്രാധാന്യവത്തായി സ്വീകരിക്കപ്പെടുകതന്നെ വേണം. എമ്മാവൂസിലേക്കു പോയ ശിഷ്യന്മാർക്കെന്നതുപോലെ 'കണ്ണു തുറപ്പിക്കുന്ന ഭക്ഷണമായി' അത് തീരണം (ലൂക്കോ. 24:30). വി. കുർബാന അതിൽതന്നെ പൂർണ്ണമോ എന്ന് ചോദിക്കാം? അതിനു മുമ്പുള്ള ജീവിതക്രമീകരണം, അതിലുള്ള ജീവിതം, വി. ബലി സ്വീകരിച്ചവന്റെ/ളുടെ അതിനനുയോജ്യമായ സാക്ഷ്യജീവിതം എന്നിവയെല്ലാം വി.

കുർബാനയിൽ ഉൾപ്പെടുന്നു. വി. കുർബാന നിത്യജീവന്റെ മുന്നനുഭവവും നിത്യജീവനിലുള്ള അനുഭവവും എന്ന് കണക്കാക്കപ്പെടുന്നു.

**iii) താൻ മൂലം ജീവിക്കുവാനുതകുന്ന സ്വർഗ്ഗീയ അപ്പം (V. 57)**

ജീവന്റെ അപ്പമായ കർത്താവ്, അവിടുത്തെ സ്വീകരിച്ചവർക്ക് പോഷണമേകുന്നു. എന്നു മാത്രമല്ല അവർ താൻമൂലം ജീവിക്കുന്നതിനിടയാകുന്നു. അത് വിശ്വാസത്തിന്റെ തികവിലും സമർപ്പണത്തിലും ഉള്ള ജീവിതമാകുന്നു. അത് 'രാഗമോഹങ്ങളെ ക്രൂശിച്ച് ജഡത്തിലെങ്കിലും ആത്മാവിനെ അനുസരിച്ചു തന്നെയുള്ള ജീവിതമാകും' (ഗലാ. 5:16, 24). വി. കുർബാനയെ തുടർന്നുള്ള കുർബാനയാകും ആ ജീവിതം (A life lives in Christ in liturgy after the Liturgy) നിങ്ങളുടെ ശരീരങ്ങൾ ക്രിസ്തുവിന്റെ അവയവങ്ങൾ എന്ന ബോധ്യമാണത് (1 കൊരി 6:15-17).

*ജൂലൈ 29*

## *പെന്തിക്കോസ്തിക്കു ശേഷം ഒമ്പതാം ഞായർ*

*(ലൂക്കോ. 17:7-11)*

### അതിഥിയും ആതിഥേയനും - വിനയവും കാരുണ്യവും

ക്ഷണിക്കപ്പെട്ട സദസ്സും ഒരുക്കപ്പെട്ട സാഹചര്യവും ഉള്ളയിടത്തുവച്ച് സാമൂഹിക ജീവിതത്തിൽ പുലർത്തേണ്ട ചില ആവശ്യപ്രമാണങ്ങൾ യേശു നല്കുന്നതായി സുവിശേഷകൻ. അതിഥി എത്ര വിനയപൂർവ്വം വർത്തിക്കേണ്ടതുണ്ട്? ആതിഥേയൻ എത്രമാത്രം കാരുണ്യപൂർവ്വം ആയിരിക്കണം? ഇവയാണ് പ്രധാന ചിന്തകൾ. ഈ പ്രധാനചിന്ത അടിസ്ഥാനമാക്കി ചില സന്ദേശങ്ങൾ.

**i) വിനയം ഫലം നല്കുക തന്നെ ചെയ്യും.**

'ക്രിസ്തുയേശുവിലെ ഭാവം' താഴ്മ ധരിക്കുന്നതും വിനയവുമെന്ന് വി. പൗലൂസ്. 'തന്നെത്താൻ താഴ്ത്തുന്നവൻ ഉയർത്തപ്പെടുമെന്നും മറിച്ചായാൽ ഫലവും തദനുസരണം' എന്ന് ക്രിസ്തു. ഈ വേദഭാഗത്തെ സന്ദേശം, വിനയപ്പെട്ടുകൊൾക ഫലം പുറകെ എത്തും എന്നാണ്. പുരാതന പശ്ചിമേഷ്യയിലെ വിരുന്നുകളിലുള്ള സ്ഥാന ക്രമീകരണങ്ങളിലെ പ്രത്യേകതയാണ് ഇവിടുത്തെ സംഭാഷണത്തിനും സാഹചര്യത്തെ വിലയിരുത്തലിനും അടിസ്ഥാനമായിട്ടുള്ളത്. മുൻകൂട്ടി ക്രമീകരണം ചെയ്തിട്ടുള്ള വിരുന്നുകളിലും സമ്മേളനങ്ങളിലും എവിടെയും ഇരിപ്പിടങ്ങളിലും മുൻഗണനാക്രമം ഉണ്ടാകും. അവ പാലിക്കപ്പെടണം എന്നു മാത്രമല്ല പെരുമാറ്റത്തിലെ സ്ഥായീഭാവം വിനയമാകണം എന്നാണ് സന്ദേശം. കപട വിനയത്തോടെ, മുന്തിയത് ആഗ്രഹിച്ച് അവസാനത്തെ ഇടം അന്വേഷിക്കുന്നതല്ല, ആത്മാവിന്റെ ഭാവം വിനയമാക്കുന്നതാണ്. എന്നാൽ ആയതിന് പ്രതിഫലം ഉണ്ടാകാതെയിരിക്കുകയുമില്ല. "ത്യാഗമെന്നതേ നേട്ടം താഴ്മ താനഭ്യുന്നതി" എന്നത് നിസ്വാർത്ഥതയുടെയും വിനയത്തിന്റെയും മാഹാത്മ്യത്തെ പ്രകീർത്തിക്കുന്ന സൂക്തമാണ്. തന്നിലെ വില മറ്റുള്ളവരാണ് മതിക്കേണ്ടത് എന്ന് ചിന്തിക്കുന്നത് നന്ന്.

**ii) ഏറിയ നാൾ കഴിഞ്ഞിട്ടും തിരിച്ചു കിട്ടുന്ന ഫലം ഉണ്ട്.**

ഏവൻഗേല്യോനിലെ രണ്ടാം ഭാഗം ആതിഥേയനോടുള്ളതായി സങ്കല്പിച്ചിരിക്കുന്നു. (വാ. 12-14): ആതിഥേയൻ കാരുണ്യപൂർവ്വം വർത്തിക്കണം. സ്നേഹിതരെയും ചാർച്ചക്കാരെയും സമൂഹത്തിലെ ഊന്നതരെയും ക്ഷണിച്ച് നടത്തുന്ന ഒരു പ്രത്യേക ഭക്ഷണമോ അത്താഴമോ (dinner or supper) ഒരുക്കുമ്പോൾ അവലംബിക്കുന്ന രീതി, ദയാദൃഷ്ടിയിലും കാരുണ്യത്തിലും അടിസ്ഥാനപ്പെട്ടതാകണം. സ്നേഹിതരേയും ചാർച്ചയിലുള്ളവരെയും മാറ്റി നിർത്തണമെന്നാണോ? സാധാരണയായി ചെയ്തുവരുന്ന ആ കാര്യത്തിൽ, തനിക്കു ചേരുന്ന ബന്ധുത്വത്തിലുള്ളവരെ ക്ഷണിക്കുന്നതു മാത്രമല്ല കാരുണ്യത്തോടെ ദരിദ്രരെയും നിരാലംബരെയും കൂടി ഒപ്പം കൂട്ടണം എന്നാണ് നിർദ്ദേശം. അങ്ങനെയുള്ളവർക്കു പ്രഥമസ്ഥാനം നല്കണം എന്നാണ്. അവരെ ക്ഷണിക്കുന്നതുകൊണ്ട് തിരിച്ച് ഒന്നും പ്രത്യക്ഷത്തിൽ പ്രതീക്ഷിക്കാനാവില്ല എന്നറിഞ്ഞുകൊണ്ടു തന്നെ അങ്ങനെ ചെയ്യണം. എന്നാൽ 'നീതിമാന്മാരുടെ പ്രതിഫലത്തിന് അത് ഇടയാക്കും' എന്നാണ് യേശു നല്കുന്ന ഉറപ്പ്. സഭാപ്രസംഗിയുടെ വാക്ക് ചേർത്തുചിന്തിക്കാം: "നിന്റെ അപ്പത്തെ വെള്ളത്തിന്മേൽ എറിയുക, ഏറിയ നാൾ കഴിഞ്ഞിട്ടു നിനക്ക് ഇതു ലഭിക്കും" (പ്രഭാ. 11:1).

* പ്രവർത്തനങ്ങൾക്കു പ്രേരകമായ ഉദ്ദേശം സ്വയ വിമർശനത്തിനു വിധേയമാക്കണം.

* ആത്യന്തിക പ്രതിഫലത്തെക്കുറിച്ചുള്ള ബോധ്യമുണ്ടാകണം: പ്രതിഫലത്തെക്കാൾ പ്രാധാന്യവത്തായ മറ്റു ചില നന്മയും മൂല്യങ്ങളും ഉണ്ടെന്നറിയണം.

* മുന്നെഴുതിയ രണ്ട് ആശയങ്ങളിലും സ്ഥായിഭാവം (consistency) ഏറെ ആവശ്യമുണ്ട്. വിനയത്തിൽ നിലനില്ക്കണം, കരുണയിൽ നിന്ന് വിട്ടുമാററുത്.

* ഒപ്പം വായിക്കാം. യോബ്. 4:7, യോവേ. 5:29, സങ്കീ. 9:18, 14:6.

**iii) മുഖ്യാസനകാംക്ഷ എപ്പോഴുമുണ്ട്, തിരുത്തൽ ആവശ്യം**

വേദഭാഗം ആരംഭിക്കുന്നതു തന്നെ മുഖ്യാസനകാംക്ഷ ശക്തമെന്ന് അറിയിച്ചുകൊണ്ടാണ്. വായനക്കാരനും കേൾവിക്കാരനും ഒരുപോലെ അവരവരുടെ ഇംഗിതവും സമൂഹത്തിന്റെ താല്പര്യവും അറിയിക്കുന്നു; 'അവനവനെത്തന്നെ തലയിലേറ്റിയിരിക്കുന്നു' എന്ന്. ഒടുവിലത്തെ സ്ഥാനത്ത് ഇരിക്കുന്നതു പലരും ഇഷ്ടപ്പെടുന്നില്ല, അത് അവഗണിക്കപ്പെട്ടതാണ് എന്ന ചിന്തയാണതിനു കാരണം.

മറ്റാരിലും മുതിർന്നവൻ ഞാൻ, ഉന്നതസ്ഥാനങ്ങൾക്കും പ്രധാനസ്ഥാനങ്ങൾക്കും മറ്റാരിലും യോഗ്യൻ ഞാൻ എന്നിങ്ങനെ 'താൻപോരിമ' ശക്തം. ഈ കാഴ്ചപ്പാട് തിരുത്തുക തന്നെ വേണം. തിരുത്തലിനുള്ള ആഹ്വാനം വിവരണത്തിന്റെ സൗകുമാര്യതയിൽ, വിനയപൂർവ്വമായ പെരുമാറ്റത്തിന് സമൂഹത്തിൽ ലഭിക്കുന്ന അംഗീകാരം എന്ന ആകർഷക ഘടകത്തോട് ചേർത്ത് അവതരിപ്പിക്കുന്നതാണീ വിവരണ ഭാഗം.

*ആഗസ്റ്റ് 5*

## *പെന്തിക്കോസ്തിക്കു ശേഷം പത്താം ഞായർ*

*(മത്താ. 18:1-14)*

### ത്രിവിധ കാഴ്ചപ്പാടുകൾ

കാര്യങ്ങളെയും വസ്തുതകളെയും നോക്കിക്കാണുന്നത് എങ്ങനെ എന്നതാണ് 'കാഴ്ചപ്പാടി'ലെ (perspective) പ്രധാനകാര്യം. വി. മത്തായി അധ്യായം 18-ലെ ഉള്ളടക്കം. മറ്റു സുവിശേഷകരും വിവരിക്കുന്നു (മർക്കോ : 9, ലൂക്കോ. 9). ത്രിവിധ കാഴ്ചപ്പാടുകൾ അഥവാ മനോഭാവങ്ങൾ വേദഭാഗം വിവരിക്കുന്നു.

## i) വലിയവനെ അന്വേഷിക്കുന്ന മനസ്സ്

സമവീക്ഷണ സുവിശേഷകരെങ്കിലും ചെറിയ ഊന്നൽ വ്യത്യാസം ഈ സുവിശേഷകൻ നല്കുന്ന വിവരണത്തിൽ ഉണ്ട്. ശിഷ്യർക്കിടയിലെ അന്വേഷണ താല്പര്യം 'സ്വർഗ്ഗരാജ്യത്തിലെ വലിയവൻ ആര്' എന്ന് വി. മത്തായി ശ്ലീഹാ. 'തങ്ങളുടെ ഇടയിൽ വലിയവൻ ആര്?' എന്ന അന്വേഷണ ധാരയെക്കുറിച്ചാണ് വിശുദ്ധ മർക്കോസും. വി. ലൂക്കോസും എഴുതുന്നത്. രണ്ടുതരത്തിലായാലും വലിപ്പമുള്ള അവസ്ഥയെ കാംക്ഷിക്കുന്ന മനോഭാവം തന്നെ മുഖ്യം. വി. മർക്കോസ് (9:33-37) ലൂക്കോസ് (9:46-48) വിവരണങ്ങളിൽ. പന്തിരുവർക്കിടയിൽ വാദപ്രതിവാദവും അകൽച്ചയും മറ്റുള്ളവർ അറിഞ്ഞപ്പോൾ ജാള്യതയും ഉളവാകുന്ന തരത്തിൽ എത്തിച്ച ഒന്നാണ് "വലിപ്പമുള്ളവർ ആകുവാനുള്ള വ്യഗ്രത'. ആദ്യ സുവിശേഷകന്റെ വാക്കുകൾ (മർക്കോ. 9:34) ഇക്കാര്യം സൂചിപ്പിച്ചിരിക്കുന്നു. അതുകൊണ്ടാകാം അതെക്കുറിച്ച് അന്വേഷിച്ചപ്പോൾ അവർ മൗനം പാലിച്ചത്. വലിപ്പം അന്വേഷിക്കുന്നതിൽ യാതൊരു മടിയും, ജാള്യതയും തോന്നാത്ത ഇന്നത്തെ ലോകത്ത്, വിവരണത്തിലെ താല്പര്യം മറിച്ചാണ് എന്നറിയുമോ? ഒപ്പം വായിക്കാം, ലൂക്കോ. 14:7. മദ്യപാനിയുടെ മദ്യാസക്തിയെക്കാളും, മനുഷ്യരിലെ ദുരാഗ്രഹത്തെക്കാളും വിഷമയമാണ് അനർഹമായ സ്ഥാനമോഹം എന്ന് വി. ക്ലെമന്റ്. ഈ ഭൂമിയിൽ മറ്റാരെക്കാളും, സകലസ്ഥാനങ്ങൾക്കും യോഗ്യൻ 'ഞാൻ (താൻ) മാത്രം' എന്നുള്ള ചിന്തയോടെയും അതിനായും വളർത്തപ്പെടുന്ന തലമുറ. ആത്മശോധന ആവശ്യം.

## ii) ചെറിയവനെ മാനിക്കുന്ന മനോഭാവം.

നിങ്ങൾ തിരിഞ്ഞു ശിശുക്കളായി വരണം എന്നാണ് യേശുവിന്റെ തർജ്ജനം. വലിപ്പം അന്വേഷിക്കുന്നവർ അറിയുക: യേശു 'ചെറുതും' 'താഴ്ന്നതും' 'ബലഹീന'മായതും മാനിക്കുന്നു. എളിയവനെ ആദരിക്കുന്നവൻ തന്റെ സ്രഷ്ടാവിനെത്തന്നെയാണ് മാനിക്കുന്നത് എന്ന് സദൃശവാക്യം. ചെറിയവനെ മാനിക്കുന്നതിന് കാരണമായ ചില സംഗതികൾ വിശദീകരണമായി വേദഭാഗത്തുണ്ട്. അത് സ്വർഗ്ഗരാജ്യ പ്രവേശനത്തിന് അടിസ്ഥാനമായ കാരണവും സുകൃതവുമെന്ന് വേദഭാഗം (വാ. 3). സമൂഹത്തിൽ ചെറിയതു (എളിയത്) മായി യേശു താദാത്മ്യം പ്രഖ്യാപിക്കുന്നുണ്ട്. "ശിശുവിനെ എന്റെ നാമത്തിൽ കൈക്കൊള്ളുന്നവൻ എന്നെ കൈക്കൊള്ളുന്നു". (വാ. 5), ഇടർച്ച അവന് വരുത്തിയാൽ അതിന് ശിക്ഷ ഉറപ്പ് എന്നു വേദഭാഗം (വാ. 6).

ചെറിയതിനെ മാനിക്കുന്ന ദൈവസ്വഭാവത്തിനു നിദർശനമായി മൂന്നു കാര്യങ്ങൾകൂടി വേദഭാഗം അറിയിക്കുന്നു. ചെറിയവന്റെ കാര്യവും ആളെയും അറിയുന്ന ദൂതന്മാർ ദൈവമുഖം ദർശിക്കുന്നവർ എന്നതാണ് ഒന്നാമത്തേത് (വാ. 10-11). മനുഷ്യസഹജമായ കരുതലിൽ വരുന്ന കാര്യമാണത് എന്നതാണ് രണ്ടാമത്തേത് (W. 12-13). ചെറിയവരിൽ ഒരുവനും നശിച്ചുപോകുവാൻ സ്വർഗ്ഗസ്ഥനായ പിതാവ് ഇഷ്ടപ്പെടുന്നില്ല എന്ന മുഖ്യകാര്യവും ഒപ്പം രേഖപ്പെടുത്തിയിരിക്കുന്നു. 'താഴ്മ താനഭ്യുന്നതി' എന്ന കവിവാക്യം ഒപ്പം ഓർക്കാം. സൗകര്യ വർദ്ധനവിന്റെയും ഭോഗേച്ഛകളുടെ പൂരണത്തിന്റെ ഉച്ചസ്ഥാനിയായ സ്ഥിതിവിശേഷത്തിന്റെയും കാലമായി ഇന്നിനെ വിശേഷിപ്പിക്കുന്നവരുണ്ട്. താദൃശ സാഹചര്യം നിലനിന്ന യിസ്രായേലിലെ എട്ടാം നൂറ്റാണ്ടിലെ പ്രവാചകന്മാർ അതിനെ വിമർശിച്ചത് ആമോസ് മീഖാ ഒന്നാം യെശയ്യാവ് എന്നിവരിൽനിന്ന് വായിക്കാം. എളിയവരെ തിരസ്കരിക്കുന്നതും കരുതലില്ലായ്മയും ധൂർത്തും വഷളത്തവും പെരുകുന്ന സാഹചര്യങ്ങൾ നിലനില്ക്കുന്നു. ദൈവശബ്ദം നാം ശ്രവിക്കുമോ?

## iii) ഇടർച്ച തിരിച്ചറിഞ്ഞൊഴിയേണ്ട ജീവിതം

ആത്മാവിനു നാശം വരുത്തുന്ന താണിവിടുത്തെ പരാമർശം. ആരും നശിച്ചുപോകുവാൻ ദൈവം ഇഷ്ടപ്പെടുന്നില്ല (വാ. 14) എന്നതാണ്. ഇടർച്ച തിരിച്ചറിഞ്ഞ് ഒഴിഞ്ഞിരിക്കണം എന്നതിനടിസ്ഥാനം. മാതൃകാദോഷം, അകാരണവും അനാവശ്യവുമായ ഇടപെടൽ എന്നിവയിലൂടെ ഒരുവൻ മറ്റൊരുവന് ആത്മനാശം വരുത്തുന്നത് ശിക്ഷാർഹം തന്നെ, അതിന്റെ തീവ്രത വിളിച്ചറിയിക്കുന്ന ഉദാഹരണങ്ങളാണ് 8, 9 വാക്യങ്ങളിലുള്ളത്. ശരീരത്തിന് അംഗവൈകല്യം വരുന്നതിന്റെ കഠിന പ്രയാസവും അഗ്നി നരകത്തിന്റെ ഭീകരതയും നിത്യജീവന്റെ ആകർഷകത്വവും താരതമ്യത്തിലുണ്ട്.

## ആഗസ്റ്റ് 6, 12
## കൂടാരപ്പെരുന്നാളും, ശേഷം ഒന്നാം ഞായറും

*(ലൂക്കോ. 9:27-36, മർക്കോ. 21:28-32)*

### കൂടാരപ്പെരുന്നാൾ

യേശു തന്റെ പരസ്യശുശ്രൂഷയിൽ ശിഷ്യരിൽ അകവൃത്തത്തിലുള്ള മൂന്നു പേർക്കുമുമ്പിൽ, മരിച്ച് അടക്കപ്പെട്ട മോശെയുടെയും എടുക്കപ്പെട്ട് ഏലിയാവിന്റെയും സാന്നിധ്യത്തിൽ രൂപാന്തരപ്പെടുന്നതായി സുവിശേഷകർ (മത്താ. 17, മർക്കോ. 9, ലൂക്കോ. 9). യഹൂദരുടെ മൂന്നു പ്രധാനപെരുന്നാളുകളിൽ ഒന്നായിരുന്നു കൂടാരപ്പെരുന്നാൾ. മിസ്രയീമിൽ നിന്നു പുറപ്പെട്ട ജനത്തിന് ദൈവകരുതലിന്റെ കൂടാരങ്ങൾ സംരക്ഷണത്തിന്റെ ജീവിതാമദ്ധ്യായം തുറന്നു കാട്ടുന്നതായിരുന്നു. പിൽക്കാല ജീവിതത്തിലുടനീളം അതൊരു ഓർമ്മയുടെ ആഘോഷപൂർവ്വമായ പങ്കുചേരലായിരുന്നു. ഒപ്പം വായിക്കാം. പുറ. 23:16, ലേവ്യ. 23:34-43, സംഖ്യാ. 29:12-38, ആവ. 31:10-13, 14:16-17, എബ്രാ. 3:4, നെഹ. 8:17, ഹോശ. 12:9, യോഹ. 7:2) അങ്ങനെയൊരു സുദിനത്തിൽ ആണ് യേശു തന്റെ വത്സലശിഷ്യരൊത്ത് മറുരൂപസംഭവത്തിലെത്തിയത്.

### കൂടാരപ്പെരുന്നാളിനു ശേഷം ഒന്നാം ഞായർ

മത്തായി ശ്ലീഹാ തന്റെ സുവിശേഷത്തിൽ വിവരിക്കുന്ന പിതാവും രണ്ടു മക്കളും അടങ്ങിയ കഥാംശമാണ് വേദവായനയ്ക്കുള്ളത്. ഉപമാ രൂപത്തിൽ യേശു പറഞ്ഞു: മുന്തിരിത്തോട്ടമുള്ള പിതാവ് തന്റെ രണ്ട് ആൺമക്കൾ ഓരോരുത്തരോടായി. മുന്തിരിതോട്ടത്തിൽ വേല ചെയ്യുവാൻ ആവശ്യപ്പെട്ടു. പൂർണ്ണതോതിൽ അനുസരിക്കുവാൻ കൂട്ടാക്കാഞ്ഞവരെക്കുറിച്ചും അവരെ അടിസ്ഥാനപ്പെടുത്തിയും തുടർന്ന് ആ വിവരണം പുരോഗമിക്കുന്നത്. മൂന്നു ചിന്തകൾ പങ്കിടാനുണ്ട്.

### i) പൂർണ്ണ സമർപ്പിതരായ മക്കളെ തേടുന്ന പിതാക്കന്മാർ

യേശു പറയുന്ന ഉപമയിൽ മക്കളുള്ള മനുഷ്യൻ ദൈവത്തെയും; മുന്തിരിത്തോട്ടം; അനുസരിക്കുവാൻ ബാദ്ധ്യസ്ഥരായ സഭയെയും യിസ്രായേലിനെയും പ്രതിനിധീകരിക്കുന്നു. (cp യെശ. അ. 5). പുരാതന സാമൂഹിക-ഗാർഹിക ചുറ്റുപാടിൽ. കല്പിക്കുവാൻ അധികാരമുള്ളവരാണ് പിതാക്ക

ന്മാർ. എന്നാൽ ഈ ഉപമയിൽ പിതാവ് സ്നേഹപൂർവ്വം 'മകനെ' എന്നു വിളിച്ച് നിർബന്ധിക്കുന്നതേയുള്ളു (മത്താ. 21:28). ഒന്നാമൻ ആ വിളിയും നിർദ്ദേശവും മുഖവിലയ്ക്കെടുത്ത് അനുസരണം വാഗ്ദാനം ചെയ്യുന്നു. എന്നാൽ അവൻ മുന്തിരിത്തോട്ടത്തിന്റെ കാര്യം മനസ്സിൽ സൂക്ഷിച്ചില്ല. അവിടെ വേലചെയ്യാൻ പോയതുമില്ല. രണ്ടാമത്തവൻ ആദ്യം നിഷേധഭാവം പ്രകടിപ്പിച്ചു എങ്കിലും പിന്നത്തേതിൽ അനുതപിച്ച് അനുസരിച്ചത്രെ. തമ്മിൽ ഭേദം രണ്ടാമൻ എന്ന സർട്ടിഫിക്കറ്റും അവൻ സമ്പാദിച്ചു. എന്നാൽ ഇത് ദൈവം/പിതാവ് പ്രതീക്ഷിക്കുന്നുണ്ടോ? പോകാം എന്ന് അറിയിക്കുകയും അപ്രകാരം പ്രവർത്തിക്കുകയും ചെയ്യുന്ന മകൻ ഉണ്ടോ? അങ്ങനെയൊരു മൂന്നാമനെ പിതാവ് പ്രതീക്ഷിക്കുന്നില്ലേ? 'പോകാം അപ്പാ' എന്ന് മറുപടി പറയുകയും പോകുന്നവനുമായ ഒരു മകൻ. അനുസരണവും പ്രമാണങ്ങളും നന്മകളും അപേക്ഷികമായി നിർത്തേണ്ടതോ? താരതമ്യപ്പെടുത്തി, അവരിലുള്ളതിലും അധികം നന്മ എന്നിലുണ്ടെന്നുള്ള ചിന്തമാത്രം മതിയോ? തീർച്ചയായും ഒരു മൂന്നാമതെ ആഗ്രഹിക്കുന്നു. വിവരണത്തിന്റെ സൗകുമാര്യതയിൽ ഒളിപ്പിച്ചുവച്ചിരിക്കുന്ന ആ മൂന്നാമൻ ക്രിസ്തുവല്ലേ? മൂന്നമനെത്തേടുന്നു ക്രിസ്തു.

**ii) മൂന്നാം മാനസത്തെ ഉൾക്കൊള്ളേണ്ടവർ**

ചോദ്യത്തിന് 'ഉവ്വ്' എന്നും 'അല്ല' എന്നും മറുപടി പറയുന്നത് ഒന്നും രണ്ടും ഉത്തരങ്ങൾ. പിന്നീട് എത്തിച്ചേരുന്ന മാനസിക നില അതിനിടയിൽ എവിടെയോ ആകാം. ഒരു പക്ഷെ അതാകാം പ്രായോഗികതയുടേത്, അതാകണം 'നയ' (deplomacy)ത്തിന്റേതും. എന്നാൽ മൂന്നാമത്തെ ഉത്തരമുൾക്കൊള്ളുന്ന മാനസത്തെ ഉൾക്കൊള്ളാനും അംഗീകരിക്കാനും സർവ്വാത്മന ചേർന്നു നില്കാനും സാധിക്കുന്നിടത്താണ് യാഥാർത്ഥ്യത്തെ അംഗീകരിക്കാനാകുന്നത്. 'നിങ്ങളുടെ വാക്ക് ഉവ്വ് ഉവ്വ്, ഇല്ല ഇല്ല എന്നു മായിരിക്കട്ടെ', എന്നത് പൂർണ്ണാർത്ഥത്തിൽ സ്വീകരിക്കാം, 'ഉപ്പിനാൽ രുചി വരുത്തിയതുമാകട്ടെ' എന്നത് അതിന്റെ മറുവശം. എന്നാൽ അതിന്റെ മറുവശം. എന്നാൽ ജീവിത സാഹചര്യത്തിൽ അംഗീകരണം എപ്പോഴും ആവശ്യമുള്ളതും ചേർച്ചയുള്ള ജീവിതത്തിനിടയാക്കുന്നതും തെറ്റിനോ ശരിക്കോ ശേഷം എത്തിച്ചേരുന്നിടമാണ്. നിരാസത്തിനും സ്വീകരിക്കലിനും ഇടയ്ക്ക് ഒരിടം ഉള്ളതാണ് ജീവിതത്തിന്റെ മൂന്നാം മാനസം. വേദഭാഗത്ത് ആദ്യം വാക്കിൽ നിരസിച്ചവനെയും പിന്നീട് കൃത്യത്തിൽ നിരസിച്ചവനെയും ഒരുപോലെ ഉൾക്കൊള്ളുന്നു എന്നത് യാഥാർത്ഥ്യം. ഇവരിൽ ആർ പിതാവിന്റെ ഇഷ്ടം ചെയ്തു എന്നു ചോദ്യമുയരുന്നുണ്ട്. ആദ്യം നിരസിച്ചു എങ്കിലും പിന്നീട് അനുസരിക്കുന്നവന്റെ പ്രവൃത്തിയെ സ്വീകരിക്കുവാൻ, ഉൾക്കൊള്ളുവാൻ പിതാവിന് കഴിയുന്നു. ഇവിടെ ആ പിതാവ് ക്രിസ്തുവിന്റെ സ്ഥാനത്തല്ല പൂർണ്ണമനുഷ്യനായി ബലഹീനതയുള്ള മനുഷ്യരുടെ പ്രതിനിധിയായി നില്ക്കുന്നു.

**iii) ഏഴാമന്റെ ശബ്ദവും ശിഷ്യരുടെ അനുസരണവും**

ഇത് മറുരൂപസംഭവത്തിൽ നിന്നുള്ള ആശയമാണ്. മറുരൂപ മലയിൽ ആറാളുകളുണ്ട്: യേശുവിനൊപ്പം മൂന്നു ശിഷ്യന്മാരും തുടർന്നെത്തുന്ന മോശെയും ഏലിയാവും. അശരീരിയായെത്തുന്ന പിതാവാം ദൈവത്തിന്റെ ശബ്ദം ഏഴാമന്റെ (പൂർണ്ണതയുടെ) ശബ്ദമാണ്. യേശുവിന്റെ മാമോദീസ വേളയിലും (മത്താ. 3:17) സ്വർഗ്ഗത്തിൽ നിന്ന് ശബ്ദമുണ്ടായി. ഇവിടെ മറുരൂപത്തിൽ അതാവർത്തിക്കുക മാത്രമല്ല 'അവനെ അനുസരിക്കണം' എന്നുള്ള കല്പനയും നല്കിയിരിക്കുന്നു. യേശുവിന്റെ രൂപാന്തരം ശിഷ്യന്റെ ഉള്ളിൽ എപ്പോഴും സംഭവിക്കേണ്ട ഒന്നാണ്. അത് യെറുശലേമിലെ കയ്പിലും അനുസരണത്തിന് പ്രേരണ നല്കിക്കൊണ്ടേയിരിക്കും. പുത്രൻ പിതാവിനെ അനുസരിക്കുന്നത് ആഹാരമായി സ്വീകരിച്ചതുപോലെ ശിഷ്യർ എപ്പോഴും അനുസരണപാതയിൽ മുന്നേറണം.

*Mob. 9745691320*

SUNDAY SCHOOL NEWS



# ഫാ. ഡോ. ഒ. തോമസ്
(ഡയറക്ടർ ജനറൽ)

## കാതോലിക്കേറ്റ് ശതാബ്ദി സംഗമം, ഡോക്കുമെന്ററി

കാതോലിക്കേറ്റിന്റെ ശതാബ്ദി ആഘോഷ വേളയിൽ, അതിന്റെ പ്രാധാന്യം കുട്ടികളും അദ്ധ്യാപകരും വേണ്ടത്ര രീതിയിൽ മനസ്സിലാക്കണമല്ലോ. കുട്ടികൾക്കായി ഒരു ഡോക്കുമെന്ററി ഉണ്ടാക്കാൻ തീരുമാനിക്കുകയും അതിന്റെ പ്രവർത്തനങ്ങൾ ആരംഭിക്കുകയും ചെയ്തിട്ടുണ്ട്. അഭിനയിക്കാൻ കഴിവുള്ളവർ കേന്ദ്ര ഓഫീസുമായി ബന്ധപ്പെടുക.

അദ്ധ്യാപകരുടെ ഒരു അഖില മലങ്കര സമ്മേളനവും നടത്തുവാനുള്ള ക്രമീകരണങ്ങൾ ആരംഭിച്ചിട്ടുണ്ട്. നമ്മുടെ സഭയുടെ ഒരു തീർത്ഥാടനകേന്ദ്രമായ, ദൈവമാതാവിന്റെ നാമത്തിലുള്ള കല്ലൂപ്പാറ വലിയപള്ളി അഖില മലങ്കര സൺഡേസ്ക്കൂൾ അദ്ധ്യാപക സംഗമത്തിന് ആതിഥേയത്വം നൽകാമെന്ന് സമ്മതിച്ചിട്ടുള്ളതിൽ അവരോടുള്ള സന്തോഷവും, നന്ദിയും ആദ്യമേ രേഖപ്പെടുത്തട്ടെ. ഓഗസ്റ്റ് മാസം 11-ാം തീയതിയാണ് ഈ മഹാസംഗമം. എല്ലാ സൺഡേസ്ക്കൂളിൽ പരമാവധി അദ്ധ്യാപകർ അതിൽ പങ്കെടുക്കണം. പ്രത്യേകം വാഹനങ്ങൾ ക്രമീകരിച്ചു വരുന്നത് ഇപ്പോഴേ ഉത്സാഹിച്ചു പ്രവർത്തിക്കണം. കാതോലിക്കേറ്റ് ശത്ബാദിവേള, സഭയ്ക്കു പുതുജീവൻ നൽകേണ്ട വിധത്തിൽ ആത്മീയ ഉണർവ്വു കൈവരിക്കേണ്ട സമയമാണ്. നാളത്തെ സഭ ഇപ്പോഴത്തെ കുഞ്ഞുങ്ങളുടെ കൈയിലാകയാൽ അവരെ ബോധവൽക്കരിക്കാനും നേർവഴികാട്ടാനും നമ്മുടെ പ്രസ്ഥാനത്തിന് വളരെ കാര്യങ്ങൾ ചെയ്യുവാനുണ്ട്. അതിന്റെ നാന്ദിയായി ഈ സമ്മേളനത്തെ കാണുകയും പരമാവധി അംഗങ്ങൾ അതിൽ പങ്കെടുക്കുകയും ചെയ്യണം. പരിശുദ്ധ ബാവാ തിരുമേനിയും മറ്റു തിരുമേനിമാരും ഈ സംഗമത്തിന് നേതൃത്വം നൽകും.

## വാർഷിക പൊതുയോഗം

പതിവുപോലെ ആഗസ്റ്റ് മാസം രണ്ടാം ശനിയാഴ്ച 11-ാം തീയതി തന്നെ പൊതുയോഗം നടത്തുവാനുള്ള ക്രമീകരണം ചെയ്തു വരുന്നു. എന്നാൽ ഈ പ്രാവശ്യം അതു ഇടുന്നത് കല്ലൂപ്പാറ വെച്ചായിരിക്കും. കാതോലിക്കേറ്റ് ശതാബ്ദി സംഗമത്തോടു ചേർന്നു വാർഷിക പൊതുയോഗവും ക്രമീകരിച്ചിരിച്ചിരിക്കുന്നത് പൊതുയോഗങ്ങൾക്ക് രണ്ടുയത്ര ഒഴിവാക്കുക എന്ന സൗകര്യത്തേക്കൂടി കണക്കിലെടുത്ത് വിശദവിവരങ്ങൾ പിന്നാലെ അറിയിക്കുന്നതാണ്.

## അക്രമരഹിത സമൂഹം

അക്രമരാഷ്ട്രീയം ഇന്ന് മാധ്യമങ്ങളിൽ പരക്കെ ചർച്ച ചെയ്യപ്പെടുന്ന വിഷയമാണല്ലോ. ദൈവത്തിന്റെ നാടായ ഈ കേരളത്തിൽ വർഷത്തിൽ നാനൂറിലധികം കൊലപാതകങ്ങൾ നടക്കുന്നു. സമൂഹം തന്നെ അക്രമത്തോട് സഹിഷ്ണത കാട്ടുകയും, താദാത്മ്യപ്പെടുകയും ചെയ്തിരുന്നു. കുട്ടികളിലും അക്രമവാസനകൾക്കൂടിക്കൊണ്ടിരിക്കുന്നു. ആദ്ധ്യാത്മികമായ പരിവർത്തനത്തിൽ കൂടി മാത്രമേ അക്രമവാസനകൾക്കു വിരാമമിടാനാവൂ! നമ്മുടെ മുന്നിൽ വരുന്ന കുട്ടികളെയും അത്തരം ദുഷ്പ്രവണതകൾ ഉണ്ടാകാതിരിക്കാൻ അവരെ ബോധവൽക്കരിക്കാൻ ശ്രമിക്കാം. അവരിൽക്കൂടി സമൂഹത്തെ രൂപാന്തരപ്പെടുത്താൻ കുറച്ചൊക്കെ സാധിക്കും. ദൈവകൃപയിൽ ആശ്രയിച്ചുകൊണ്ട്, ലക്ഷ്യബോധത്തോടെ ഒത്തൊരുമിച്ച് നമുക്ക് പ്രവർത്തിക്കാം.

## അർദ്ധവാർഷിക പരീക്ഷ

ജൂലൈ മാസം 15-ാം തീയതിയാണെന്നത് എല്ലാവരുടെയും ശ്രദ്ധയിൽ ഉണ്ടല്ലോ. അതിനോടകം പഠിച്ചുതീരേണ്ട പാഠങ്ങൾ പൂർത്തീകരിക്കാൻ അദ്ധ്യാപകർ പ്രത്യേകമായി ഉത്സാഹിക്കണം. പഠനം ഗൗരവമായി എടുക്കുന്നതിന്റെ അടയാളം കൂടിയാണ് അർദ്ധവാർഷിക പരീക്ഷയ്ക്കു വേണ്ടിയുള്ള ഒരുക്കം. അത് ആത്മീയ ശിക്ഷണത്തിന്റെയും കൂടി ഭാഗമാണെന്ന് നാം ഓർത്തുകൊണ്ട് എല്ലാ കുട്ടികളും പരീക്ഷ എഴുതണമെന്ന് നാം നിഷ്ക്കർഷിക്കേണ്ടിയിരിക്കുന്നു.

## സഹപാഠ്യമത്സരങ്ങൾ

ഓരോ ഗ്രൂപ്പിനുള്ള പ്രസംഗം, ഉപന്യാസം തുടങ്ങിയ വിഷയങ്ങളെല്ലാം ജനുവരി മാസത്തിലെ സർക്കുലറിൽ വിശദമായി കൊടുത്തിട്ടുണ്ട്. എല്ലാ സൺഡേസ്ക്കൂളുകളിലും ഈ സർക്കുലർ വായിച്ച് കുട്ടികളെ സഹപാഠ്യമത്സരങ്ങൾക്കായി ഒരുക്കണം. മത്സരം എന്ന വാക്ക് ഒഴിവാക്കാനാവാത്തതുകൊണ്ട് ചേർക്കുന്നതാണ്. കുട്ടികളിലെ കഴിവുകൾ വികസിപ്പിക്കുന്നതിനുള്ള സംഗമവേദികൾ എന്നല്ലാതെ പരസ്പരം പോരടിക്കുന്ന വേദികളായി ഇത്തരം കൂട്ടായ്മകളെ നാം മാറ്റരുത്. പരസ്പരം സഹവർത്തിക്കുന്നതിനാണ് നാം കൂടുതൽ മുൻതൂക്കം നൽകേണ്ടത്.

# ശാന്തിമന്ത്രവുമായി വൈദിക സംഗമം

**തിരുവനന്തപുരം:** അതൊരു പ്രതിഷേധ യോഗമായിരുന്നില്ല, ആവലാതികളായിരുന്നില്ല, പരിഭവങ്ങളുമായിരുന്നില്ല, ഒരു തദ്ദേശീയ സഭയ്ക്ക് നേരിട്ടുകൊണ്ടിരിക്കുന്ന ദുര്യോഗങ്ങൾ പങ്കുവച്ച് പ്രാർത്ഥനയുടെ മനസ്സോടെ ഒരുമിച്ചുകൂടിയ പുരോഹിതന്മാർ. തിരുവനന്തപുരം നഗരത്തിൽ സാധാരണ നടക്കുന്ന ജനകീയ കൂട്ടായ്മകളുടെ മുഖമൊന്നും ഈ സംഗമത്തിനില്ലായിരുന്നു. കറുപ്പും വെളുപ്പും തിരിച്ചറിയാൻ കഴിയുന്ന ഏതൊരാൾക്കും വ്യക്തമാകുന്ന ചില യാഥാർത്ഥ്യങ്ങളെ ബോധ്യപ്പെടുത്തുവാൻ രാഷ്ട്രീയ നേതൃത്വവുമായി ഒരല്പം സംവാദം നടത്തി എന്നുള്ളതും സത്യം തന്നെ. മലങ്കരസഭയുടെ പള്ളികളിൽ മനപ്പൂർവ്വമായ ക്രമസമാധാന പ്രശ്നങ്ങൾ സൃഷ്ടിച്ച് നീതി ന്യായ വ്യവസ്ഥയെ തകിടം മറിക്കുന്ന പ്രവണത അവസാനിപ്പിക്കണമെന്ന ഒരു പൊതുവികാരം ആ യോഗത്തിനുണ്ടായിരുന്നു. അത് പൂർണ്ണമായും ചില രാഷ്ട്രീയ നേതാക്കൾ മനസ്സിലാക്കിയിട്ടുണ്ടെന്ന് തോന്നുന്നു. വൈദികർ പാളയം രക്തസാക്ഷി മണ്ഡപത്തിൽ കൂട്ടായ്മയും തുടർന്ന് പള്ളിയിൽ സമ്മേളനവും നടത്തി. പള്ളികൾക്കും വൈദികർക്കും നേരെ നടക്കുന്ന അക്രമങ്ങൾ അവസാനിപ്പിക്കാൻ സർക്കാർ നടപടി എടുക്കുക, വൈദിക ട്രസ്റ്റി ഫാ.ജോൺസ് ഏബ്രഹാം കോനാട്ട് വധശ്രമക്കേസിലെ പ്രതികളെ അറസ്റ്റ് ചെയ്യുക, മലങ്കര വർഗീസ് വധത്തിലെ കൊലയാളികളെ അറസ്റ്റ് ചെയ്യുക, പൂട്ടിയ പള്ളികൾ ആരാധനയ്ക്കായി തുറന്നുകൊടുക്കുക തുടങ്ങിയ വികാരങ്ങൾ ഈ സംഗമത്തിൽ പരസ്പരം സംവദിക്കപ്പെട്ടു. വിവിധ ഭദ്രാസനങ്ങളിൽ നിന്നായി അഞ്ഞൂറിലേറെ വൈദികർ സംഗമത്തിൽ പങ്കെടുത്തു.



## ചുറ്റുവട്ടം

ജോയി കുളനട

യാക്കോബായ സഭ 3 കോടി വാങ്ങി മെത്രാനാക്കിയ തന്നെ വിഷം നൽകിയും മർദ്ദിച്ചും വധിക്കാൻ ശ്രമിക്കുന്നതായി ഇടുക്കി മെത്രാൻ മാർ ക്ലിമ്മീസ്














ഡോ. തോമസ് മാർ അത്തനാസിയോസ് ഫാ. ഏലിയാസ് ചെറുകാട്ട്, ഫാ. സജി അമയിൽ എന്നിവർ പാളയം രക്തസാക്ഷി മണ്ഡപത്തിൽ പ്രസംഗിച്ചു.

പ്രശ്ന പരിഹാരത്തിൽ സർക്കാർ മുൻഗണന നൽകുമെന്നും നീതിയുക്തമായ പരിഹാരം ഉണ്ടാകുമെന്നും യോഗത്തിൽ മന്ത്രി തിരുവഞ്ചൂർ രാധാകൃഷ്ണൻ അറിയിച്ചു. ഓർത്തഡോക്സ് സഭയുടെ വികാരം മുഖ്യമന്ത്രിയെയും സർക്കാരിനെയും ബോധ്യപ്പെടുത്തുമെന്ന് കെ.പി.സി.സി. പ്രസിഡന്റ് രമേശ് ചെന്നിത്തല പറഞ്ഞു. സമാധാനപരമായി പ്രശ്നം പരിഹരിക്കാൻ എല്ലാ ശ്രമവും നടത്തുമെന്നും ചെന്നിത്തല അറിയിച്ചു.

വടക്കൻ ഭദ്രാസനങ്ങളിലെ പള്ളികൾ പൂട്ടുകയും വൈദികർ അക്രമിക്കപ്പെടുകയും ചെയ്യുമ്പോൾ തെക്കൻ കേരളത്തിലുള്ള സഭാമക്കൾ ഏതു നിലയിൽ അതിനെ ഉൾക്കൊള്ളുമെന്ന് ആലോചിക്കണമെന്ന് യോഗത്തിൽ അധ്യക്ഷത വഹിച്ച അഭിവന്ദ്യ ഡോ.ഗബ്രിയേൽ മാർഗ്രീഗോറിയോസ് പറഞ്ഞു. സഭയ്ക്ക് നീതിമാത്രമാണ് ആവശ്യമെന്നും അതിന് എല്ലാവരുടെയും കണ്ണു തുറക്കട്ടെയെന്നും യോഗം ഉദ്ഘാടനം ചെയ്ത അഭിവന്ദ്യ പൗലോസ് മാർ പക്കോമിയോസ് പറഞ്ഞു.

അഭിവന്ദ്യ മെത്രാപ്പോലീത്തമാരായ മാത്യൂസ് മാർ തേവോദോസിയോസ്, യൂഹാനോൻ മാർ പോളിക്കാർപ്പോസ്, യൂഹാനോൻ മാർ തേവോദോറോസ്, മുൻ മന്ത്രി എൻ.കെ. പ്രേമചന്ദ്രൻ, മുൻ എം.എൽ.എ. ജോസഫ് എം.പുതുശേരി, വൈദിക ട്രസ്റ്റി ഫാ. ജോൺസ് ഏബ്രഹാം കോനാട്ട്, ട്രസ്റ്റി എം.ജി. ജോർജ്ജ് മുത്തൂറ്റ് തുടങ്ങിയവർ പ്രസംഗിച്ചു.



ഡോ. കെ. എം. അനൂപ്



# അഷ്ടാവംഗാനിതസ്യാഹു

മനുഷ്യന്റെ ശാരീരികവും, മാനസികവും, ബൗദ്ധികവും, സാമൂഹികവും, ആദ്ധ്യാത്മികവുമായ സമഗ്രവികാസമാണ് ആയുർവേദ ശാസ്ത്രത്തിന്റെ പരമമായ ലക്ഷ്യം. വിശ്വമാനവികതയെ ധാർമ്മികവും, സാംസ്ക്കാരികവുമായ ഉന്നതിയിലേക്ക് നയിക്കുന്നതാണ് അതിന്റെ പൗരാണിക വഴികൾ. ആയുർവേദ ദർശനം മുന്നോട്ടു വയ്ക്കുന്ന കാലിക ചിന്തകളിലേക്കും, സദാചാര വിശ്വാസങ്ങളിലേക്കും അതുൾക്കൊള്ളുന്ന അർത്ഥതലങ്ങളിലേക്കും നമുക്കിനി കടക്കാം.

'കായംബാലഗ്രഹോർദ്ധാംഗ
ശല്യദംഷ്ട്രജരാവൃഷാൻ
അഷ്ടാവംഗാനിതസ്യാഹു
ചികിത്സായേഷു സംശ്രിതാ'

ആയൂർവേദശാസ്ത്രത്തിന് 8 അംഗങ്ങളാണ് ഉള്ളത്. (Eigat bramches or specialities of Agarveda). ചികിത്സ ഈ അംഗങ്ങളെ അഥവാ ശാഖകളെ ആശ്രയിച്ചാണിരിക്കുന്നത്.

1) കായചികിത്സ (General Medicine), 2) ബാലചികിത്സ (Paediatrics), 3) ഗ്രഹ ചികിത്സ അഥവാ മാനസരോഗ ചികിത്സ (Pschyatry), 4) ഊർദ്ധ്വംഗ അഥവാ ശാലാക്യ ചികിത്സ (ENT & Opthalonology), 5) ശല്യചികിത്സ (Surgery), 6) ദംഷ്ട്ര അഥവാ അഗദചിതിതം (Toxicology), 7) ജരാ രസായന ചികിത്സ (Apgrodisiac) എന്നിവയാണ് 8 ശാഖകൾ.

സ്ത്രീ രോഗവും, പ്രസൂതി തന്ത്രവും (Gynaccology Obstetrics) ഇതിലെ കായ, ശല്യ, ബാല ചികിത്സകളിലായി വ്യാപിച്ചു കിടക്കുന്നു. ഇവയെ എല്ലാം ഉൾക്കൊണ്ടുകൊണ്ടാണ് അഷ്ടാംഗ ആയൂർവേദം എന്നു വിളിക്കുന്നത്-

'കാലാർതഥകർമ്മാണാം യോഗോ ഹീനമിഥ്യാതി മാത്രകഃ
സമൃഗ്യോഗശ്ച വിജ്ഞേയോ രോഗാരോഗ്യൈക കാരണം'

കാലം (Seasonal/chlimatic/Age related) അർത്ഥം അഥവാ ഇന്ദ്രീയാർത്ഥം (Sensory objects) കർമ്മം (Pshycial activities) ഇവയുടെ ഹീന. (താഴ്ന്ന/കുറത്തി, മിഥ്യാ (തെറ്റായ രീതിയിലുള്ള അതിയോഗങ്ങളെ (കൂടുതലായ) കുറിച്ചുള്ള അറിവും, അറിവില്ലായ്മയുമാണ് ആരോഗ്യത്തിനും, രോഗത്തിനുമുള്ള കാരണങ്ങൾ.

ഋതുക്കളെക്കുറിച്ചും അതുമായി ബന്ധപ്പെട്ട കാലാവസ്ഥകളേക്കുറിച്ചുമുള്ള ശരിയായ ബോധം, കണ്ണ്, ചെവി, നാവ്, മൂക്ക്, ത്വക് എന്നീ പഞ്ചേന്ദ്രീയങ്ങളുടെ ശരിയായ ഉപയോഗം, മിതവും ഹിതവും (എല്ലാവർക്കും ഗുണകരമായ പ്രവൃത്തികൾ എന്നിവയെല്ലാം ആരോഗ്യത്തിന്റെ മൂലകാരണങ്ങളാണ്.

ഇന്ദ്രീയങ്ങളുടെ തെറ്റായതും അമിതവുമായ ഉപയോഗം മനുഷ്യനെ വളരെ വേഗം രോഗത്തിന് അടിമയാക്കുന്നു. ഇന്ന് സമൂഹത്തിൽ വ്യാപിച്ചിരിക്കുന്ന രോഗങ്ങളിൽ 70% ശതമാനവും നമുക്ക് ഈ വിഭാഗത്തിൽ ഉൾപ്പെടുത്താം. അതിവ്യായാമം, അമിതലൈംഗീകത, വ്യായാമമില്ലായ്മ ശാരീരിക പ്രവർത്തനങ്ങളെ ദോഷകരമായി ബാധിക്കുന്ന മേഖലകലിലെ തൊഴിൽ തുടങ്ങിയ കർമ്മാധിഷ്ഠിതമായ അറിവില്ലായ്മയും രോഗാവസ്ഥയിലേക്ക് നയിക്കുന്നു. അതുകൊണ്ട് പരിസ്ഥിതിക്കും, കാലാവസ്ഥയ്ക്കും, ശാരീരിക അവസ്ഥകൾക്കും (ബാല്യം, യൗവനം, വാർദ്ധക്യം) അനുയോജ്യമായ ആഹാര-വിഹാരങ്ങളെ തിരിച്ചറിയുകയും അതിനു യോജിച്ച രീതിയിലുള്ള ജീവിതചര്യകൾ സ്വീകരിക്കുകയും ചെയ്യുന്നതിലൂടെ ആരോഗ്യത്തിന്റെ സാഗർമാത (എവറസ്റ്റ്) കീഴടക്കാൻ മനുഷ്യന് സാധിക്കും.

ടിവി/സിനിമാ, കംപ്യൂട്ടർ മറ്റ് ദൃശ്യങ്ങൾ എന്നിവയുടെ അമിതവും അധാർമ്മികവുമായ ഉപയോഗം, മനസ്സിനേയും ശരീരത്തിനേയും പ്രക്ഷുബ്ധമാക്കുന്ന ശബ്ദങ്ങൾ, വിഷരുചികൾ, വിരുദ്ധാഹാരങ്ങൾ, അസാന്ദ്യഗന്ധങ്ങൾ, ലഹരിപുക്കക്കൾ, അമിതവും വഴിപിഴച്ചതുമായ ലൈംഗീകത, മറ്റ് അസ്വാഭാവികവും, അസാൻമാർഗ്ഗകവുമായ സ്പർശസുഖങ്ങൾ എന്നിവയുടെ ദോഷകരമായ വസ്തുതകൾ നാം മനസ്സിലാക്കുകയും അതിനെ തിരസ്ക്കരിക്കുകയും വേണം.

അല്ലെങ്കിലോ രോഗത്തിന്റെ-വേദനകളുടെ പടുകുഴിയിലേക്കാവും നാം വീഴുക. ഈയൊരു വിഷമകരമായ പ്രതിസന്ധി മുന്നിൽ കണ്ടാണ് ആയൂർവേദാചാര്യന്മാർ ദിനചർച്ച, ഋതുചർച്ച, സദ്‌വൃത്തങ്ങൾ (സദാചാരങ്ങൾ) എന്നിവയെക്കുറിച്ച് സമഗ്രവും, ശാസ്ത്രീയവും വസ്തുനിഷ്ഠാപരവുമായ നിർദ്ദേശങ്ങൾ ഗ്രന്ഥാരംഭത്തിൽ തന്നെ കൊടുത്തിരിക്കുന്നത്. അതിനെക്കുറിച്ച് നമുക്ക് വരും ലക്കങ്ങളിൽ മനസ്സിലാക്കാം.

'ലോകാ:സമസ്താ സുഖിനോ ഭവന്തു: സർവ്വേസന്തു നിരാമയ:'

# LETTERS TO THE EDITOR

## നമ്മുടെ പ്രസിദ്ധീകരണങ്ങൾ

മലങ്കരസഭ മാസികയുടെ അകവും പുറവും പൂവണിയുന്നിൽ സന്തോഷമേയുള്ളൂ. എങ്കിലും പുറംചട്ടക്കു വേണ്ടി വളരെ ഭാരപ്പെടുന്നതിൽ അർത്ഥമില്ലല്ലോ. പുറം ചട്ട ഭംഗിയായിരിക്കണം. അതിൽ ലാളിത്യം മുഖ്യമായിരിക്കണം. സിനിമാ മാസികയുടെയോ, കലാ സാംസ്ക്കാരിക വേദി പ്രസിദ്ധീകരിക്കുന്ന പ്രസിദ്ധീകരണങ്ങളുടെയോ, കവർ ചിത്രങ്ങൾ പോലെ ചായക്കൂട്ടിന്റെ വെട്ടിത്തിളക്കം മലങ്കര സഭാമാസികയ്ക്കു വേണോ? കവർ ചിത്രങ്ങളിലൂടെ ആളുകളെ ആകർഷിക്കേണ്ട കാര്യമില്ല, ഉള്ളടക്കമായിരിക്കണം പ്രധാനം. കുട്ടികൾ തുടങ്ങി എല്ലാ വിഭാഗത്തിൽ പെടുന്ന വായനക്കാരുടെയും ആത്മീയ വളർച്ചയെ ലക്ഷ്യമാക്കണം. വേദശാസ്ത്രം, ചരിത്രം, സാമൂഹികം, മതം, മനഃശാസ്ത്രം തുടങ്ങിയ എല്ലാ വിഷയങ്ങളും ഉൾക്കൊള്ളിക്കണം. തൃപ്തികരമായി മാസിക വളരുന്നു എന്നതിൽ സന്തോഷം ഉണ്ട്.

പ്രതിഫലം കൊടുത്തു സൃഷ്ടികൾ ക്രമീകരിക്കുന്നതിൽ സാമ്പത്തികം പ്രശ്നമാണ്. നമ്മുടെ സഭയിൽ വിവിധ രംഗങ്ങളിൽ പ്രവർത്തിക്കുന്ന സാമ്പത്തിക ബുദ്ധിമുട്ട് ഇല്ലാത്ത വ്യക്തികൾ മാസികയെ സഹായിക്കേണ്ടതാണ്. സഭയ്ക്കു പുറത്തു നിന്നുള്ളവരുടെ സൃഷ്ടികൾക്കു മാത്രമേ പ്രതിഫലം കൊടുക്കുന്നതിനു അവസരമാകാവൂ. സാമ്പത്തിക ബുദ്ധിമുട്ട് ഉള്ളവരുടെ കാര്യം പരിഗണിക്കേണ്ടതാണ്. മറ്റു സഭകൾ നടത്തുന്ന പ്രസിദ്ധീകരണങ്ങൾക്കു പ്രതിഫലം കൊടുക്കാതെ നല്ല നല്ല സൃഷ്ടികൾ ലഭിക്കുന്നുണ്ട്. നമുക്കും അങ്ങനെ ലഭിക്കുന്നതിനു സാധിക്കുകയില്ലേ? നമ്മൾ ഒരു വലിയ സഭയുടെ മക്കൾ എന്നഭിമാനിക്കുന്നുണ്ട്.

കൂടുതൽ വ്യക്തികളെ വരിക്കാരായി ചേർക്കുന്നതിന് ഒത്തു ശ്രമിച്ചാൽ സാധിക്കും. ഭദ്രാസനാടിസ്ഥാനത്തിലാണ് അത് ക്രമീകരിക്കേണ്ടതാണ്. 10 ശതമാനം അഥവാ 15 ശതമാനം അതിൽ കൂടുതൽ ആളുകൾ 'മലങ്കരസഭ' വരുത്തിവായിക്കുന്നില്ല. ബഹുമാനപ്പെട്ട ഇടവക വികാരിമാരും, അഭിവന്ദ്യ മെത്രാപ്പോലീത്താമാരും ശ്രമിച്ചാൽ വലിയ മാറ്റം വരുത്താം.

കോട്ടയം ഭദ്രാസനത്തിൽ നിന്നും സഭാ കേന്ദ്രത്തിൽ നിന്നും പ്രസിദ്ധീകരിക്കുന്ന വിശ്വാസദീപ്തി, മലങ്കരസഭാ പത്രിക തുടങ്ങിയ പ്രസിദ്ധീകരണങ്ങൾ കുറെ കാലമായിട്ടു കാണുന്നില്ല. എന്തിനു പറയുന്നു പാമ്പാടി ദയറായിൽ നിന്നും പ്രസിദ്ധീകരിക്കുന്ന ദയറാ ബുള്ളറ്റിനും വർഷങ്ങളായിട്ടു കാണുന്നില്ല.

സാമ്പത്തിക ബുദ്ധിമുട്ടിൽ നിന്നു പോയതായി കരുതാമോ? നമ്മുടെ ആളുകളുടെ താത്പര്യക്കുറവ് ഒന്നുമാത്രം ഇവയൊക്കെ വീണ്ടും കാണുന്നതിനു അവസരം ഉണ്ടാകട്ടെ...

**വർഗീസ് കിഴക്കേമുറി**

■

## ആർക്കു ചേതം

ബി-ടെക് പഠനാർത്ഥികളുടെ സ്വപ്നച്ചിറകുകളിലെ ചിന്താഭാരമായിരുന്നു കഴിഞ്ഞ പിൻമൊഴി. ഏറെക്കുറെയും സത്യമായിരിക്കാം. പക്ഷേ ലേഖകനായ ബഹു. അച്ചൻ വിട്ടുപോയ ചില കാര്യങ്ങൾ സദയം ഓർമ്മിപ്പിക്കട്ടെ!

ഉപരിപഠനത്തിലെ ഒരു കൈവഴി മാത്രമാണ് എഞ്ചിനീയറിംഗ്. ഇതുപോലെ തന്നെ ലക്ഷങ്ങളും അതിനപ്പുറവും തലവരി കൊടുത്താണ് പല മാന്യ ഡോക്ടർമാരും കാലാവധി പൂർത്തിയാക്കുന്നത്. 'ഹിപ്പോക്രാറ്റിക് ഓത്തിന്റെ' സർവ്വ അന്തസത്തയും നഷ്ടപ്പെടുത്തിയ കൂട്ടത്തോല്‌വികൾ എത്ര വട്ടം റിപ്പോർട്ടു ചെയ്യപ്പെട്ടിരിക്കുന്നു. സ്ഥാപന മേധാവികൾ ആരെന്നന്വേഷിച്ചാൽ മെഡിക്കൽ കോളേജുകളുടെ ദയനീയ ചിത്രം ഒന്നുകൂടി വ്യക്തമാകും. പഠിച്ചിറങ്ങിയിയാൽ ചെലവു കാശു തിരിച്ചുപിടിക്കാനുള്ള വ്യഗ്രതയിൽ ഹോസ്പിറ്റലുകൾ നിവരുന്നു; പാവം ജനങ്ങൾ കൂനുന്നു. CRS ന് ആത്മാർത്ഥമായി പോകുന്ന എത്ര ഡോക്ടർമാരുണ്ട് ഈ നാട്ടിൽ.

ഒരു എഞ്ചിനീയർ തോറ്റ്, തോറ്റ് ജയിക്കുന്നവനായിരിക്കും പക്ഷേ അവന്റെ പണിയിൽ അവൻ തോല്ക്കാൻ പാടില്ല യന്ത്രത്തിന്റെ പെർഫെക്ഷനാണ് പ്രധാനം അതിനു മേലേ എത്ര സൂപ്പർവൈസർമാർ?

പക്ഷേ ഒരു പാവപ്പെട്ട രോഗിയെ സ്കാൻ ചെയ്ത് മാന്തിപ്പറിച്ച്, ചാത്തൻ മരുന്നെഴുതി, വികൃതമാക്കി കൊന്നു കളഞ്ഞാലും ആർക്കു ചേതം?

**ഷിജിൻ കെ. സജി,**
**കല്ലുംപുറത്ത്**

■

## മലങ്കരസഭ ചിന്തകൾ മുമ്പേ...

ഉന്നത വിദ്യാഭ്യാസ രംഗത്തെ അരക്ഷിതാവസ്ഥ ചൂണ്ടിക്കാട്ടിയ പിൻമൊഴി നന്നായി. ആനുകാലിക പ്രശ്നങ്ങൾ മലങ്കരസഭ ആദ്യം ചർച്ച ചെയ്യുന്നു എന്നതിൽ സന്തോഷമുണ്ട്. കേരളത്തിലെ മുൻനിരപ്പത്രങ്ങൾ പോലും ബി.ടെക് വിഷയം ചർച്ച ചെയ്യുന്നതിന് മുമ്പ് മലങ്കരസഭ പ്രിന്റു ചെയ്തിരുന്നു. കോടതി വരേയും എഞ്ചിനീയറിംഗ് കോളേജുകളുടെ മാനദണ്ഡം പുനർനിർണ്ണയിക്കണമെന്ന് നിരീക്ഷിച്ചിരിക്കുന്നു.

സ്വാശ്രയ കോളേജുകൾ (പ്രത്യേകിച്ചും ടെക്നിക്കൽ) വേണമെന്ന് വാശിവച്ചെഴുതിയ പത്രമുതലാളിമാർ ഇപ്പോൾ മലക്കം മറിഞ്ഞിരിക്കുകയാണ്. വഴിവിട്ട് എഴുതിയിട്ട് അപ്പാടെ വിഴുങ്ങുന്ന ശൈലി.

സ്വാശ്രയ കോളേജുകൾ വേണ്ടെന്നല്ല. മാനദണ്ഡങ്ങൾ ഏതുമില്ലാതെ മുക്കിനും മൂലയിലും പെട്ടിക്കടകൾ പോലെ, പ്രത്യേകിച്ചും അന്യസംസ്ഥാനങ്ങളിൽ വേരോടിയ ഈ സ്ഥാപനങ്ങളിലെ ആത്യന്തിക ഫലം എന്താണെന്ന് കണ്ടറിയണം.

**ബിനി കെ. ബാബു**
**കടവന്ത്ര**

■

## ചാനൽക്കണ്ണീർ ആർക്കുവേണ്ടി

തിരുവനന്തപുരം ഭദ്രാസനത്തിന്റെ ബാലികാഭവനുമായി ബന്ധപ്പെട്ട ചില ചാനൽ ചർച്ചകൾ അടുത്തയിടെ നടക്കുകയുണ്ടായി.

മലയാളത്തെ ഗ്രസിച്ചിരിക്കുന്ന ഒരു രോഗമായി ചാനൽ ചർച്ചകൾ കാണേണ്ടിയിരിക്കുന്നു. ന്യൂസ് റീഡറുടെയും, പിന്നണികളുടെയും, മനോധർമ്മമനുസരിച്ച് വാർത്തകൾ ചമയ്ക്കപ്പെടുന്നുവെന്നുള്ളത് പകൽ പോലെ വ്യക്തം.

ഇത് വെറുതെ പറയുന്ന ഒരഭിപ്രായമല്ല. ആ ദിവസങ്ങളിലെ മാതൃഭൂമി ദിനപ്പത്രം വളരെ വ്യക്തമായി സംഭവം വരച്ചുകാട്ടിയിരുന്നു. ഒരു കുടുംബത്തിലെ രണ്ട് മക്കൾ അഭയം നഷ്ടപ്പെട്ട് ബാലികാഭവനിലെത്തുന്ന കഥ ഒരല്പം വേദനയോടെയെ ഏതൊരാളും വായിച്ചിരിക്കൂ.

നിരാലംബർക്കുവേണ്ടി സഭ നടത്തുന്ന പ്രസ്ഥാനങ്ങൾ ഇനി എന്ത് വിശ്വാസത്തിൽ പ്രവർത്തിക്കേണ്ടിയിരിക്കുന്നു. ഏതെങ്കിലുമൊരു കാരുണ്യ പ്രവർത്തി ചെയ്താൽ അധിക്ഷേപിക്കപ്പെടില്ലെന്ന് ആരു കണ്ടു. എസി മുറിയിൽ ഉല്ലസിച്ച് ചർച്ച ചെയ്യുന്ന കോമളന്മാരും, കോമളാംഗനകളും കേരളത്തിന്റെ ചരിത്രം തിരുത്തിയെഴുതുന്ന മട്ടിൽ നിലകൊള്ളുമ്പോൾ ഈ നാട്ടിൽ സത്യം കുഴിച്ചുമൂടപ്പെടുമെന്ന് തീർച്ച. വൈകുന്നേരങ്ങളിൽ നേരും വാർത്തകളുമറിയാൻ കണ്ണുനട്ടിരിക്കുന്ന പാവം നിഷ്ണാദന്മാർ എന്തു കണ്ടു.

**ബാബുക്കുട്ടി**
**പേരൂർക്കട**

■

# മെത്രാഭിഷേക ശതാബ്ദി




മലങ്കര ഓർത്തഡോക്സ് സഭയുടെ പരമാദ്ധ്യക്ഷനായി മൂന്നു പതിറ്റാണ്ടിലേറെ വിജയകരമായി സഭയെ നയിച്ച് സമാധാന തുറമുഖത്ത് എത്തിച്ച ഭാഗ്യസ്മരണാർഹനായ ബസേലിയോസ് ഗീവർഗീസ് ദ്വിതീയൻ കാതോലിക്കാ ബാവാ, മെത്രാനായി അഭിഷേകം ചെയ്യപ്പെട്ടതിന്റെ നൂറു വർഷം തികയുന്ന ഈ സെപ്റ്റംബറിൽ, സഭാ തലത്തിൽ അദ്ദേഹത്തിന്റെ മാതൃഇടവകയായ കുറിച്ചി വലിയ പള്ളിയും (സെന്റ് പീറ്റേഴ്സ് & സെന്റ് പോൾസ്), കുറിച്ചി സെന്റ് ജോൺസ് & സെന്റ് മേരീസ് പള്ളിയും സംയുക്തമായി ശതാബ്ദി ആഘോഷം നടത്തുന്നു.

**സെപ്റ്റം. 9-** പ. ഗീവർഗീസ് ദ്വിതീയൻ ബാവായുടെ മെത്രാഭിഷേക ശതാബ്ദിയോടനുബന്ധിച്ച് മാതൃഇടവകയായ കുറിച്ചി വലിയപള്ളിയിൽ നിർമ്മിക്കുന്ന ഗീവർഗീസ് II പഠന കേന്ദ്രത്തിന്റെ കൂദാശയും, സമർപ്പണവും.

**സെപ്റ്റം. 10 -** ശതാബ്ദി ആഘോഷത്തിന്റെ ഉദ്ഘാടനം പരുമല പള്ളിയിൽ.

**സെപ്റ്റം. 15 -** പ. ബാവായുടെ കബറിടം സ്ഥിതി ചെയ്യുന്ന ദേവലോകം അരമനയിൽ നിന്നും ദീപശിഖാ പ്രയാണം.

**സെപ്റ്റം 16 -** കാതോലിക്കേറ്റിന്റെ ശതാബ്ദിയോടനുബന്ധിച്ച് കുറിച്ചി വലിയപള്ളിയിൽ നിന്നും സെന്റ് മേരീസ് & സെ. ജോൺസ് പള്ളിയിലേക്ക് **വിളംബര റാലി.**

**സെപ്റ്റം. 22 -** മെത്രാഭിഷേക ശതാബ്ദിയോടനുബന്ധിച്ച് സെന്റ് മേരീസ് & സെന്റ് ജോൺസ് പള്ളിയുടെ കൂദാശ, അതേ തുടർന്ന് **പ. ഗീവർഗീസ് ദ്വിതീയൻ ബാവാ പട്ടം നൽകിയിട്ടുള്ള സീനിയർ വൈദികരെ** ആദരിക്കുന്നു.

**സെപ്റ്റംബർ 23 - റാലിയും പൊതുസമ്മേളനവും.** പൊതുസമ്മേളനത്തിൽ ദേശീയതലത്തിൽ സമുന്നതസ്ഥാനം വഹിക്കുന്ന ശ്രേഷ്ഠ വ്യക്തികൾ മുഖ്യാതിഥികൾ ആയിരിക്കും. വൈദിക സെമിനാരി പ്രിൻസിപ്പൽ ഫാ. ഡോ. ജേക്കബ് കുര്യൻ സ്മര്യപുരുഷനെ പുരസ്ക്കരിച്ച് പ്രബന്ധം അവതരിപ്പിക്കുന്നതാണ്. ഇതിനോടനുബന്ധിച്ച് **"ഗീവർഗീസ് ദ്വിതീയൻ കാതോലിക്കാ ഫൗണ്ടേഷൻ"** സ്ഥാപിച്ച്, സഭയ്ക്കും സമൂഹത്തിനും ശ്രദ്ധേയമായ സേവനം നൽകിയിട്ടുള്ള വ്യക്തിക്ക് അവാർഡു നൽകുന്നതാണ്.

സഭയുടെ പരമാധ്യക്ഷൻ പ. ബസ്സേലിയോസ് മാർത്തോമ്മാ പൗലൂസ് ദ്വിതീയൻ കാതോലിക്കാ ബാവായും, സഭയിലെ എല്ലാ തിരുമേനിമാരും സമ്മേളനത്തിനു നേതൃത്വം നൽകുന്നതാണെന്ന് ജനറൽ കൺവീനർ ഫാ. ഡോ. റ്റി. ജെ. ജോഷ്വാ അറിയിച്ചു.

*വിവരങ്ങൾക്ക് : 9447903391, 9847478894*

*Website : www.kurichyvaliyapally.com*

# പഴമപ്പെരുമ



## ചെങ്ങന്നൂർ പഴയ സുറിയാനിപ്പള്ളി

മദ്ധ്യതിരുവിതാംകൂറിലെ ഏറ്റവും പുരാതന ക്രൈസ്തവ ദേവാലയമാണ് ചെങ്ങന്നൂർ വി. മർത്തമറിയം സുറിയാനിപ്പള്ളി. സ്ഥാപന കാലത്തെക്കുറിച്ച് വിവിധ അഭിപ്രായങ്ങളുണ്ടെങ്കിലും ക്രിസ്തുവർഷം ആദ്യ സഹസ്രാബ്ദത്തിൽത്തന്നെ സ്ഥാപിതമായതെന്ന് ഉറപ്പാക്കാവുന്ന ദേവാലയങ്ങളിലൊന്നാണ് ഇത്.

ഇന്ന് ചെങ്ങന്നൂർ പഴയ സുറിയാനിപ്പള്ളി എന്നറിയപ്പെടുന്ന ഈ ദേവാലയം മുമ്പ് *തിരുചെങ്ങന്നൂർ മാതാപ്പള്ളി*യെന്നും അറിയപ്പെട്ടിരുന്നതായി വാദമുണ്ട്. വി. മാർത്തോമ്മാശ്ലീഹായാൽ സ്ഥാപിതമായ നിരണത്തെ ക്രൈസ്തവസഭ, പാണ്ടിനാട്ടിൽനിന്ന് ആ തുറമുഖംവരെ നീളുന്ന വ്യാപാരപാതയിൽ നടത്തിയ ആവാസ വ്യാപനത്തിന്റെ ആദ്യ പടിയാണ് ചെങ്ങന്നൂർ. അതിനാൽ നിരണം പള്ളിയുടെ പ്രഥമപുത്രി എന്നു ചെങ്ങന്നൂരിനെ വിശേഷിപ്പിക്കുന്നതിൽ തെറ്റില്ല.

അനേക ചരിത്ര സംഭവങ്ങളുടെ വേദിയാണ് ചെങ്ങന്നൂർ പള്ളി. ആർച്ച് ബിഷപ്പ് മെനേസീസിന്റെ സന്ദർശനത്തിനും ഗ്രന്ഥദഹനത്തിനും ഇവിടം വേദിയായി. 1806 നവംബർ പത്തിന് റവ. ക്ലോഡിയസ് ബുക്കാനൻ ഈ പള്ളി സന്ദർശിച്ചു. തച്ചിൽ മാത്തുത്തരകനെ മുൻനിർത്തി വലിയ മാർ ദീവന്നാസ്യോസിനെതിരായി റോമൻ കത്തോലിക്കർ നടത്തിയ പീഢയിൽ കണ്ടുകെട്ടപ്പെട്ട ശക്തവും സമ്പന്നവുമായിരുന്ന മൂന്നു ദേവാലയങ്ങളിൽ ഒന്നാണിത്. റോമൻ കത്തോലിക്കാ സഭയിൽ ചേർക്കാനുള്ള സമ്മർദ്ദതന്ത്രമായി വലിയ മാർ ദീവന്നാസ്യോസിനെ ദിവസങ്ങളോളം തടഞ്ഞുവെച്ച് പട്ടണിക്കിട്ടതും ചെങ്ങന്നൂർ പള്ളിയിലാണ്.

നെസ്തോറിയൻ, റോമൻ കത്തോലിക്കാ ബന്ധങ്ങൾമൂലം വേദവിപരീതങ്ങൾക്ക് വിധേയമായിരുന്ന മലങ്കര നസ്രാണികളുടെ സത്യവിശ്വാസത്തിലേയ്ക്കുള്ള മടങ്ങിവരവിന് വേദിയായതും ചെങ്ങന്നൂരാണ്. 1686 - ൽ ചെങ്ങന്നൂർ ചേർന്ന *മലങ്കര പള്ളിയോഗമാണ്* ഓർത്തഡോക്സ് വിശ്വാസവും അലക്സാൻഡ്രിയൻ വേദശാസ്ത്രവും ഔദ്യോഗികമായി പ്രഖ്യാപിച്ചത്. രണ്ടാം മാർത്തോമ്മായുടെ ആകസ്മിക വേർപാടിനെ തുടർന്ന് പ. ബസേലിയോസ് യൽദോ മഫ്രിയാനായോടൊപ്പംവന്ന പണ്ഡിതനായ മാർ ഈവാനിയോസ് ഹദിയള്ളയാണ് ഈ യോഗം വിളിച്ചുകൂട്ടിയത്. *മലങ്കര സഭയുടെ സത്യവിശ്വാസത്തിന്റെ അടിത്തറ* എന്നാണ് ഈ ചെങ്ങന്നൂർ സുന്നഹദോസ് വിശേഷിപ്പിക്കപ്പെടുന്നത്. മലങ്കരയിൽ ഇന്നുപയോഗിക്കുന്ന പാശ്ചാത്യ സുറിയാനി ക്രമങ്ങൾ പ്രചരിപ്പിച്ച മാർ ഈവാനിയോസ് യൂഹാനോൻ അന്ത്യകാലം ചിലവഴിച്ചതും 1794 - ൽ കാലംചെയ്തു കബറടങ്ങിയതും ഇവിടെയാണ്.

1796 - ൽ ഏഴാം മാർത്തോമ്മാ, 1913 - ൽ ഗീവർഗീസ് മാർ പീലക്സീനോസ് (പിന്നീട് രണ്ടാം കാതോലിക്കാ), യൂയാക്കീം മാർ ഈവാനിയോസ് എന്നിവർക്ക് മേല്പട്ടം നൽകിയത് ചെങ്ങന്നൂർ പള്ളിയിൽ വെച്ചാണ്. ഏഴാം മാർത്തോമ്മാ, പ്രഥമ മുദ്രിത മലയാളം ബൈബിളിന്റെ പരിഭാഷകനായ കായംകുളം പീലിപ്പോസ് റമ്പാൻ എന്നിവരെ റമ്പാൻ സ്ഥാനത്തേക്കുയർത്തിയതും ഇതേ ദേവാലയത്തിൽ വെച്ചാണ്.

വാസ്തുശില്പപരമായി അനേകം സവിശേഷതകളുള്ള ദേവാലയമാണ് ചെങ്ങന്നൂർ പള്ളി. പടിപ്പുരയും, പൂമുഖവും, ഒറ്റക്കൽ വിളക്കുകളും, തടിയിലും മരത്തിലുമുള്ള കൊത്തുപണികളും ഇന്നും ഇവിടെ ശേഷിക്കുന്നു.

# ശതാബ്ദി വിദ്യാർത്ഥി സമ്മേളനവും, പ്രതിഭാ സംഗമവും

വിദ്യാർത്ഥി പ്രസ്ഥാനത്തിന്റെ (എം.ജി.ഒ.സി.എസ്.എം.) ആഭിമുഖ്യത്തിൽ കാതോലിക്കേറ്റ് സ്ഥാപന ശതാബ്ദിയാഘോഷത്തോടനുബന്ധിച്ച് അഖില മലങ്കര വിദ്യാർത്ഥി സമ്മേളനവും ഓർത്തഡോക്സ് പ്രതിഭാ സംഗമവും 2012 സെപ്റ്റംബർ 15-ാം തീയതി ശനിയാഴ്ച കോട്ടയം മാമ്മൻ മാപ്പിള ഹാളിൽ വച്ച് നടത്തുന്നു.

അഖില മലങ്കര വിദ്യാർത്ഥി സമ്മേളനം, മലങ്കരസഭാ പ്രതിഭകളെ ആദരിക്കൽ, എം.ജി.ഒ.സി.എസ്.എം. കാതോലിക്കേറ്റ് അവാർഡ് വിതരണം, MGOCSM&IOMF "Mercy Home" പദ്ധതി ഉദ്ഘാടനം, മലങ്കരസഭാ ചരിത്ര ദർശനം തുടങ്ങി വിവിധ പരിപാടികൾ അന്നേ ദിവസം നടത്തപ്പെടുന്നു. പ. ബാവാ തിരുമേനിയും, സഭയിലെ വിവിധ മെത്രാപ്പോലീത്തന്മാരും എം.ജി.ഒ.സി.എസ്.എം. വിദ്യാർത്ഥി നേതാക്കളും, എം.ജി.ഒ.സി.എസ്.എം. സീനിയർ പ്രവർത്തകരും സമ്മേളനത്തിന് നേതൃത്വം നൽകും.

മത,സാമൂഹിക, രാഷ്ട്രീയ മേഖലകളിലും കലാകായിക രംഗത്തും വ്യക്തിമുദ്ര പതിപ്പിച്ചിട്ടുള്ള മലങ്കര ഓർത്തഡോക്സ് സഭാ പ്രതിഭകളെ സമ്മേളനത്തിൽ ആദരിക്കുന്നു. പ്രസ്തുത മേഖലകളിലെ പ്രതിഭാസമ്പന്നരെ ആദരിക്കത്തക്കവിധം, വിലാസവും, പ്രവർത്തനമേഖലയെക്കുറിച്ചുള്ള ലഘുവിവരണവും, ഫാ. വർഗീസ് വർഗീസ് എം.ജി.ഒ.സി.എസ്.എം. ജനറൽ സെക്രട്ടറി, സ്റ്റുഡന്റ് സെന്റർ, കോട്ടയം, പി. ബി. 610 എന്ന വിലാസത്തിൽ ജൂൺ 30-നു മുമ്പായി അയച്ചു നൽകുക.

എസ്.എസ്.എൽ.സി. പ്ലസ്ടു ക്ലാസ്സുകളിൽ എല്ലാ വിഷയത്തിനും A+ നേടിയവരും വിവിധ കോഴ്സുകളിൽ യൂണിവേഴ്സിറ്റി റാങ്കു ജേതാക്കളും വിവിധ വിഷയങ്ങളിൽ Phd നേടിയിട്ടുള്ളവരും അഡ്രസ്സും സർട്ടിഫിക്കറ്റിന്റെ കോപ്പിയും എം.ജി.ഒ.സി.എസ്.എം. കേന്ദ്ര ഓഫീസിൽ ലഭിക്കത്തക്കവിധം അയയ്ക്കുക.

വിലാസം: Fr. Varghese Varghese, M.G.O.C.S.M., P.B. 610, Kottayam-1

# അനുഗ്രഹം കാർഷിക കൂട്ടായ്മ

മർത്തമറിയം സമാജം-നവജ്യോതി മോംസിന്റെ ആഭിമുഖ്യത്തിൽ നടപ്പാക്കുന്ന കാർഷിക പദ്ധതിയുടെ ഉദ്ഘാടനം തിരുവനന്തപുരം പേരൂർക്കട തെക്കൻ പരുമല സെന്റ് ഗ്രിഗോറിയോസ് വലിയ പള്ളിയിൽ ആഗസ്റ്റ് 2-ന് 10 മണിക്ക് പ. ബസേലിയോസ് മാർത്തോമ്മാ പൗലൂസ് ദ്വിതീയൻ ബാവാ തിരുമേനിയുടെ അദ്ധ്യക്ഷതയിൽ നടത്തപ്പെടുന്നു. 'അനുഗ്രഹം കാർഷിക കൂട്ടായ്മയുടെ ഉദ്ഘാടനം റാണി ഗൗരിഭായി പാർവ്വതി തമ്പുരാട്ടി നിർവ്വഹിക്കും. അഭി. ഡോ. ഗബ്രിയേൽ മാർ ഗ്രിഗോറിയോസ്, അഭി. ഡോ. യൂഹാനോൻ മാർ തേവോദോറോസ്, ഫാ. ഡോ. ജോൺസ് ഏബ്രഹാം കോനാട്ട്, ഫാ. മാത്യു വർഗ്ഗീസ്, അസ്സോസിയേഷൻ സെക്രട്ടറി ഡോ. ജോർജ് ജോസഫ് തുടങ്ങിയവർ സംബന്ധിക്കുന്നതാണ്.

കേരള സംസ്ഥാന ഹോർട്ടികൾച്ചർ മിഷൻ ഡയറക്ടർ ഡോ. കെ.പ്രതാപൻ ഇന്നത്തെ കാർഷിക സ്ഥിതി - വനിതകളുടെ പങ്കാളിത്വം' എന്ന വിഷയം ആസ്പദമാക്കി ക്ലാസ് നയിക്കും.

നവജ്യോതി മോംസ് യൂണിറ്റുകളിൽ നിന്നുള്ള ഉല്പന്നങ്ങളുടെ പ്രദർശനവും ഉണ്ടായിരിക്കും. വിവിധ ഭദ്രാസനങ്ങൾക്ക് ആവശ്യമായ പച്ചക്കറി വിത്തുകളും വൃക്ഷതൈകളും സമ്മേളന സ്ഥലത്ത് ലഭ്യമാണ്.

# ബഹുമതികൾ



വിശിഷ്ട സേവനത്തിനുള്ള ദക്ഷിണ റെയിൽവേ ചീഫ് കൊമേഴ്സ്യൽ മാനേജരുടെ അവാർഡ് ലഭിച്ചു. തിരുവനന്തപുരം റിസർവേഷൻ ഓഫീസിലെ ചീഫ് റിസർവേഷൻ സൂപ്പർവൈസർ, സി. ഒ. ഗീവർഗ്ഗീസ് പെരുമ്പുഴ സെന്റ് ജോൺ ദി ബാപ്റ്റിസ്റ്റ് ഓർത്തഡോക്സ് ഇടവകാംഗമായ അദ്ദേഹം ഇടവക സെക്രട്ടറി, തിരുവനന്തപുരം ഭദ്രാസന കൗൺസിൽ അംഗം എന്നീ നിലകളിൽ പ്രവർത്തിച്ചിട്ടുണ്ട്.



കഴിഞ്ഞ 33 വർഷമായി പോസ്റ്റുമാനായി ജോലി നോക്കുന്ന കെ.കെ. രാജൻ കുട്ടിക്ക് വിശിഷ്ഠ സേവനത്തിനുള്ള അവാർഡു ലഭിച്ചു. തുമ്പമൺ ഭദ്രാസന സുവിശേഷ സംഘം ജോയിന്റ് സെക്രട്ടറി, മുളന്ത്ര സെന്റ് മേരീസ് ഇടവക സെക്രട്ടറി എന്നീ നിലകളിൽ പ്രവർത്തിക്കുന്നു.



സംസ്ഥാന സർക്കാരും ആയുർവേദ ഡിപ്പാർട്ടുമെന്റും ചേർന്നു നൽകുന്ന "വാഗ്ഭട" പുരസ്ക്കാരത്തിന് (ബെസ്റ്റ് ഡോക്ടർ-2011-സ്വകാര്യമേഖല) ഡോക്ടർ ജോബ് തോമസ് അർഹനായി. ദി ആര്യ വൈദ്യ ഫാർമസി (കോയമ്പത്തൂർ) ലിമിറ്റഡ് തിരുവനന്തപുരം ശാഖയിലെ ചീഫ് ഫിസിഷ്യനാണ്. തിരുവനന്തപുരം സെന്റ് ജോർജ് ഓർത്തഡോക്സ് സിറിയൻ കത്തീഡ്രൽ അംഗം.



തുമ്പമൺ ഭദ്രാസനത്തിലെ കിഴക്കുപുറം സെന്റ് ജോർജ് ഓർത്തഡോക്സ് ഇടവകയുടെ 2012-13 ലേക്കുള്ള സെക്രട്ടറിയായി ശങ്കരത്തിൽ ശ്രീമതി ജിജി യോഹന്നാൻ തിരഞ്ഞെടുക്കപ്പെട്ടു. ശങ്കരത്തിൽ സി.ഡി. യോഹന്നാന്റെ പത്നിയും വകയാർ ഡിസ്ട്രിക്റ്റ് മർത്തമറിയം സമാജം സെക്രട്ടറിയുമാണ്.



സഹപാഠ്യമത്സരത്തിൽ നോർത്ത് സോൺ ജൂണിയർ തങ്കവാക്യത്തിൽ ഒന്നാം സ്ഥാനം കരസ്ഥമാക്കിയ സിറിൾ ഫിലിപ്പ് ചാക്കോ. എറണാകുളം സെന്റ് മേരീസ് കത്തീഡ്രൽ സൺഡേ സ്ക്കൂൾ വിദ്യാർത്ഥി.



മർത്തമറിയം സമാജം കേന്ദ്ര പരീക്ഷയിൽ സൂപ്പർ സീനിയർ വിഭാഗത്തിൽ ഒന്നാം സ്ഥാനം നേടിയ കുഞ്ഞമ്മ എം പാപ്പച്ചൻ മാർ ഗ്രീഗോറിയോസ് ഓർത്തഡോക്സ് കത്തീഡ്രൽ ഭിലായി ഇടവക.

# വാർഷിക സമ്മേളനം



ബാലസമാജം നിരണം ഭദ്രാസന വാർഷിക സമ്മേളനം പ്രസിഡന്റ് അഭി. ജോഷ്വാ മാർ നിക്കോദിമോസ് മെത്രാപ്പോലീത്താ ഉദ്ഘാടനം ചെയ്തു. അഭി. യൂഹാനോൻ മാർ ക്രിസോസ്റ്റമോസ്, ഫാ. ഏബ്രഹാം വർഗീസ്, ഫാ. ജോസഫ് ഏബ്രഹാം, ബാബു കൂടത്തിൽ, ജയാ അലക്സ്, മാത്യു വി. പോൾ എന്നിവർ പ്രസംഗിച്ചു.

## റമ്പാൻ സ്ഥാനം




പരുമല സെമിനാരി മാനേജരായ സൈമൺ സ്ക്കറിയ കത്തനാർക്ക് ഔഗേൻ റമ്പാൻ എന്ന നാമത്തിലും ഫാ. കെ. റ്റി. മാത്യൂസിനെ മത്തായി റമ്പാൻ എന്ന നാമത്തിലും പൂർണ്ണ സന്യാസ വ്രതമായ ഈഹീദോയോ സ്ഥാനം നൽകി.

മെയ് 21-ന് രാവിലെ റാന്നി ഹോളിട്രിനിറ്റി ആശ്രമത്തിൽ നടന്ന റമ്പാൻ സ്ഥാനദാന ശുശ്രൂഷയ്ക്ക് പരിശുദ്ധ കാതോലിക്കാ ബസ്സേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ പ്രധാന കാർമ്മികത്വം വഹിച്ചു. മെത്രാപ്പോലീത്തന്മാർ സഹ കാർമ്മികരായിരുന്നു.

## പ്രിൻസിപ്പാൾ



സുൽത്താൻ ബത്തേരി സെന്റ് മേരീസ് കോളേജിൽ പുതിയ പ്രിൻസിപ്പലായി പ്രൊഫ. സണ്ണി മാത്യു നിയമിതനായി. കൊമേഴ്സ് വിഭാഗം തലവനും ബർസാറും, ഇഗ്നോ സ്റ്റഡി സെന്ററിന്റെ കോ-ഓർഡിനേറ്ററുമായി പ്രവർത്തിച്ചു വരികയായിരുന്നു.

കോഴിക്കോട് സർവ്വകലാശാല മാനേജ്മെന്റ് സ്റ്റഡീസ് പഠന ബോർഡ്, മാനേജ്മെന്റ് സ്റ്റഡീസ് ഫാക്കൾട്ടി, കൊമേഴ്സ് പഠനബോർഡ് എന്നിവയിൽ അംഗമായും കോഴിക്കോട് സർവ്വകലാശാല സെൻട്രൽ കോ-ഓപ്പറേറ്റീവ് സ്റ്റോഴ്സിന്റെ വൈസ് പ്രസിഡന്റ് ആയും ചുമതല വഹിച്ചിട്ടുണ്ട്.



അടൂർ സെന്റ് സിറിൾസ് കോളേജ് പ്രിൻസിപ്പലായി ഡോ. വർഗീസ് പേരയലിനെ പ. കാതോലിക്കാ ബാവാ നിയമിച്ചു.

1982-ൽ ലക്ചററായി സെന്റ് സിറിൾസ് കോളജിൽ ജോയിൻ ചെയ്ത അദ്ദേഹം 1999 മുതൽ വകുപ്പുമേധാവിയായി പ്രവർത്തിക്കുന്നു. സർവ്വകലാശാല സെനറ്റംഗം, ഹിസ്റ്ററി ഫാക്കൾറ്റി അംഗം, ചർച്ച് ഹിസ്റ്ററി അസോസിയേഷൻ അഖിലേന്ത്യ ബോർഡ്മെമ്പർ, അടൂർ നഗരസഭ സ്റ്റാൻഡിംഗ് കമ്മറ്റി ചെയർമാൻ, എന്നീ നിലകളിൽ പ്രവർത്തിച്ചിട്ടുണ്ട്. ഇപ്പോൾ കേരള സർവ്വകലാശാല സിൻഡിക്കേറ്റംഗം, സംസ്ഥാന ഗവ. ആർക്കൈവ്സ് ഉപദേശക സമിതി അംഗം എന്നീ നിലകളിൽ പ്രവർത്തിക്കുന്നു.

ആറു ഗ്രന്ഥങ്ങളും 20 ഗവേഷണ പ്രബന്ധങ്ങളും പ്രസിദ്ധീകരിച്ചിട്ടുണ്ട്. 30-ൽ പരം ദേശീയ അന്തർദേശീയ സെമിനാറിൽ പങ്കെടുത്തിട്ടുണ്ട്. കേരള സർവ്വകലാശാലയിൽ നിന്നും ഹിസ്റ്ററിയിലും ഇംഗ്ലീഷിലും പി.ജി. ബിരുദവും ഡോക്ട്രേറ്റും കരസ്ഥമാക്കിയിട്ടുണ്ട്. ഭാര്യ: ഡാർളി പാപ്പച്ചൻ, മക്കൾ: ഗിഫ്റ്റി എൽസാ വർഗീസ്, ക്രിസ്റ്റി അലക്സ്. മരുമകൻ: ജോമോൻ ജോസ്.



മദ്രാസ് ഭദ്രാസന സെക്രട്ടറിയായി തെരഞ്ഞെടുക്കപ്പെട്ട ഫാ. ജിജി മാത്യു വാകത്താനം. ചെത്‌പെട്ട് സെന്റ് മേരീസ് പള്ളി വികാരിയായി സേവനം അനുഷ്ഠിക്കുന്നു. ഭദ്രാസന പി.ആർ. ഒ.ആയും മർത്തമറിയം സമാജം ഭദ്രാസന വൈസ്പ്രസിഡന്റായും ഭദ്രാസന മാഗസിന്റെ ചീഫ് എഡിറ്ററായും പ്രവർത്തിക്കുന്നു. വാകത്താനം സെന്റ് ജോൺസ് ഓർത്തഡോക്സ് വലിയ പള്ളി ഇടവകാംഗവും, വള്ളിക്കാട്ട് കുടുംബാംഗവുമാണ്. ഭാര്യ: അനിത ജിജി, മകൻ: ഏബൽ എം. ജിജി

## ഷഷ്ടിപൂർത്തി



**മൂവാറ്റുപുഴ:** കണ്ടനാട് ഈസ്റ്റ് ഭദ്രാസന മെത്രാപ്പോലീത്ത ഡോ. തോമസ് മാർ അത്താനാസിയോസിന്റെ ഷഷ്ടിപൂർത്തി ആഘോഷങ്ങൾ മൂവാറ്റുപുഴ അരമനയിൽ നടത്തി. രാവിലെ സെന്റ് തോമസ് കത്തീഡ്രലിൽ വി. കുർബാനയെ തുടർന്ന് അനുമോദന സമ്മേളനം മലങ്കര കത്തോലിക്കാസഭ മൂവാറ്റുപുഴ അതിരൂപതാ ബിഷപ്പ് ഡോ. എബ്രഹാം മാർ യൂലിയോസ് ഉദ്ഘാടനം ചെയ്തു. അങ്കമാലി ഭദ്രാസന മെത്രാപ്പോലീത്താ യൂഹാനോൻ മാർ പോളികാർപ്പോസ് അധ്യക്ഷനായി. പി.ടി. തോമസ് എം.പി. മുഖ്യപ്രഭാഷണം നടത്തി. സെൻട്രൽ ജുമാ മസ്ജിദ് എം. എച്ച് ഇമാം നൗഫൽ ഖാസിമി, എൻ.എസ്.എസ്. താലൂക്ക് യൂണിയൻ പ്രസിഡന്റ് പി.കെ. രാധാകൃഷ്ണൻ, മുൻ എം. എൽ.എ. ബാബുപോൾ, കെ. എം. അബ്ദുൾമജീദ്, ജോസഫ് എം. പുതുശ്ശേരി, വൈദിക ട്രസ്റ്റി ഫാ. ജോൺസ് ഏബ്രഹാം കോനാട്ട്, എസ്.എൻ.ഡി.പി. യൂണിയന് സെക്രട്ടറി പി.ആർ പ്രഭ, ലിജി റോയി, ഭദ്രാസന സെക്രട്ടറി ഫാ. ഏബ്രഹാം കാരാമേൽ, ഫാ. ഏലിയാസ് ചെറുകാട്, ഫാ. മേരിദാസ് സ്റ്റീഫൻ, ഫാ. ഷിബു കുര്യൻ, ഗീവർഗീസ് റമ്പാൻ, ഫാ. എഡ്വേർഡ് ജോർജ്, സജി ജോൺ, എ.പി. സജി എന്നിവർ നേതൃത്വം നൽകി.

## ഒ.സി.വൈ.എം. വാർഷിക സമ്മേളനം

കൊല്ലം ഭദ്രാസന യുവജന പ്രസ്ഥാനത്തിന്റെ വാർഷിക സമ്മേളനവും, ലീഡേഴ്സ് ക്യാമ്പും 2012 മെയ് 18,19,20 തീയതികളിൽ തേവലക്കര മർത്തമറിയം ഓർത്തഡോക്സ് ദേവാലയത്തിൽ വച്ച് നടന്നു. വനിതകൾ ഉൾപ്പെടെ 250 അംഗങ്ങൾ സംബന്ധിച്ചു. കൊല്ലം ഭദ്രാസനാധിപൻ സഖറിയ മാർ അന്തോനിയോസ്, ഫാ. എബ്രഹാം എം. വർഗ്ഗീസ്, ഫാ. ജോസ് എം. ദാനിയേൽ കല്ലട തുടങ്ങിയവർ നേതൃത്വം നൽകി. ക്ലാസ്സുകൾക്കും, സെമിനാറിനും, ഫാ. ഡാനി കപ്പൂച്ചിൻ, ഫാ. ഐസക് ബി. പ്രകാശ്, ഫാ. തോമസ് പി. മുകളിൽ, ഡോ. ജസ്റ്റിൻ പടമാടൻ എന്നിവർ നേതൃത്വം നൽകി. ഏഷ്യാനെറ്റ് വോഡഫോൺ കോമഡി താരം റോജിൻ തോമസ് കലാസന്ധ്യ നയിച്ചു. 20-ാം തീയതി നടന്ന പൊതുസമ്മേളനത്തിൽ വച്ച് നിർബന്ധരായ മൂന്ന് യുവതികൾക്ക് 25000/- രൂവ വീതം ധനസഹായം നൽകി. ഫാ. ജോൺ ചാക്കോ, ഫാ. സ്റ്റീഫൻ വർഗ്ഗീസ്, ഫാ. ജോൺ റ്റി. വർഗ്ഗീസ്, ഫാ. ജോൺ ഗീവർഗ്ഗീസ്, ജോൺസൺ കല്ലട തുടങ്ങിയവർ പ്രസംഗിച്ചു.

# അഴുകി മണക്കുന്ന മെറ്റീരിയലുകൾ

**നി**യമം അതിന്റെ വഴിക്കുനീങ്ങുമെന്ന് ഇനി നമുക്ക് പറയാനാകുമോ?..... ലോകത്തെ പല വികസിത രാഷ്ട്രങ്ങളും കീഴ്വഴക്ക അലിഖിത നിയമങ്ങളിൽ ചരിക്കപ്പെടുമ്പോൾ, മഹാരഥന്മാർ അത്യദ്ധ്വാനം ചെയ്ത് സ്വതന്ത്ര ഇന്ത്യയ്ക്ക് തിലകക്കുറിയായി നല്കിയ ഭരണഘടനയും നിയമസംവിധാനവും ഒക്കെ വഴിക്ക് തന്നെയാണോ എന്നൊരു സന്ദേഹം

അഴിമതി രഹിത കേരളമൊന്നുമല്ല ഇവിടെ എന്ന് ഏത് പൊട്ടക്കണ്ണനും നിരീക്ഷിക്കാം പക്ഷേ അധർമ്മത്തിന് ചൂട്ടുകറ്റ പിടിക്കുന്ന ചില അവിശുദ്ധ സൗഹൃദങ്ങൾ ഏതൊരു രാജ്യസ്നേഹിയേയും വല്ലാതെ മുറിവേൽപിക്കുന്നുണ്ട്.

ടി.പി ചന്ദ്രശേഖരൻ വധത്തിന്റെ നൂലാമാലകൾ ചിക്കി കൈവന്ന ഒരവസരം അന്വേഷണ തല്പരതയിൽ കൊണ്ടാടുന്ന യുഡിഎഫ് സർക്കാരും നിയമ സംവിധാനവും ആഭ്യന്തര മന്ത്രാലയവും ഇതിന്റെ പുറകിലെ രാഷ്ട്രീയ ഇടപാടുകൾ വളരെയെളുപ്പം വെളിവാക്കിയിരിക്കുന്നു. ബിനീഷ് കോടിയേരിക്കെതിരെയുള്ള കേസ് പിൻവലിച്ചതിലൂടെ...

കോടതിയിൽ പിടികിട്ടാപുള്ളിയായി പോലീസ് പ്രഖ്യാപിച്ച ടി. യാൻ സിനിമയിലും ക്രിക്കറ്റിലും തകർന്നാടിയിട്ടും കണ്ണടച്ചിരുന്നത് ഒരു സാധാരണ ഗവൺമെന്റിന്റെ നിയമസംവിധാനങ്ങൾക്കപ്പുറമുള്ള അഡ്ജസ്റ്റ്മെന്റുകളായി കണക്കാക്കാം. പക്ഷേ മുറിവേറ്റ പോലീസുകാരുടെ എതിർപ്പിനെ തൃണവൽഗണിച്ച്കൊണ്ട് കേസ് പിൻവലിച്ച് പൊതുജനമെന്ന കഴുതയെ ഇളിച്ചു കാണിക്കുന്ന വരോട് നമുക്ക് നിസംഗമായി നില്ക്കാം.

ഇനി ദൈവത്തിന്റെ കോടതി ശരണം.

* * * *

ദീർഘയാത്രയ്ക്ക് പേഴ്സ് ഉപയോഗിക്കരുതെന്ന് പറഞ്ഞ ഒരു മഹാഗുരുവിന്റെ ശിഷ്യരുടെ പ്രവർത്തന കാലത്ത് (അപ്പോ. പ്രവൃത്തികൾ) ഒരു ശാപ സംഭവത്തിലൂടെ പണവും നൽവരങ്ങളും രണ്ടാണെന്ന് സുവ്യക്ത സൂചന നൽകിയിട്ടുണ്ട്.

തുണിയും പണവും കോടികളാണ്. അഴുകി മണക്കാൻ സാധ്യതയുള്ള രണ്ട് മെറ്റീരിയലുകൾ. പണം കൊടുത്തു വാങ്ങുന്ന തുണിയും തുണിയുടെ പകിട്ടിലുള്ള പണവും സൂക്ഷ്മബുദ്ധിയ്ക്ക് വിധേയമാക്കണമെന്നാണ് ഗുരു മതം. പണം വാങ്ങി പട്ടത്വം നൽകി എന്ന വാർത്ത ക്രൈസ്തവ സമൂഹത്തെ മുഴുവൻ ദുർഗ്ഗന്ധപ്പെടുത്തിയ ഒന്നായിരുന്നു.

ചില വ്യത്യാസങ്ങൾ ഇല്ലെന്നല്ല, എങ്കിലും മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ എന്ന കൂട്ടായ്മയുടെ വിശുദ്ധിയിലൂടെ മാമോൻ എന്ന പ്രതിയോഗിയെ തീണ്ടാപ്പാടകലെ നിർത്തി തന്റെ ഇടയന്മാരെ തിരഞ്ഞെടുക്കുന്ന മലങ്കര സഭയേ നീ ഭാഗ്യവതി ആകുന്നു. ചില വർത്തമാന കാല വെളിപ്പെടുത്തലുകൾക്കിടയിൽ നമുക്ക് ആശ്വസിക്കാം.

ബ്യൂട്ടി പാർലറുകളിലും അലുമിനിയം പാത്രക്കടകളിലും സ്വർണ്ണക്കടകളിലും ഉദ്ഘാടനത്തിന് ക്ഷണിച്ച് വർത്തമാന പത്രങ്ങളിൽ നടികർ തിലകങ്ങൾക്കു സമീപം ഞങ്ങളുടെ പിതാക്കന്മാരുടെ ഫോട്ടോ പ്രിന്റു ചെയ്യിക്കരുതേ എന്ന് മദ്ധ്യതിരുവിതാംകൂറിലെ മുതലാളി അച്ചായന്മാരോട് ഒരപേക്ഷയേ ഇനിയുള്ളു.... ഇതൊരു എക്യുമിനിക്കൽ അപേക്ഷ കൂടിയാണ്. സദയം

- ഫാ. മുകളിൽ



# 13-ാമത് ഓർമ്മപ്പെരുന്നാൾ
## 23-07-2012



# ഗീവർഗീസ് മാർ ദീയസ്ക്കോറോസ് മെത്രാപ്പോലീത്താ

റാന്നി ഹോളി ട്രിനിറ്റി ആശ്രമ സ്ഥാപകനും, തിരുവനന്തപുരം ഭദ്രാസന മെത്രാപ്പോലീത്താ യുമായിരുന്ന അഭി. ഗീവർഗീസ് മാർ ദീയസ്ക്കോറോസ് മെത്രാപ്പോലീത്തായുടെ 13-ാമത് ഓർമ്മപ്പെരുന്നാൾ അദ്ദേഹം കബറടങ്ങിയിരിക്കുന്ന റാന്നി ഹോളി ട്രിനിറ്റി ആശ്രമത്തിൽ വിവിധ പരിപാടികളോടെ നടത്തുന്നു. ഏവരെയും കർത്തൃനാമത്തിൽ ക്ഷണിക്കുന്നു.

സുപ്പീരിയറും, അന്തേവാസികളും
ഹോളി ട്രിനിറ്റി ആശ്രമം, റാന്നി

THE MALANKARA SABHA,
CATHOLICATE ARAMANA, KOTTAYAM-686 004

RNI No. 3076, Reg. No. KL/KTM/236/2012-14
License No. KL/CR/KTM/WPP-47/2012-14
Licensed to Post Without Pre-Payment

# റാന്നി പെരുനാട് ബഥനി ആശ്രമത്തിൽ അഭി. തിരുമേനിമാരുടെ സംയുക്ത ഓർമ്മപ്പെരുന്നാൾ

## ഓഗസ്റ്റ് 1 – 6 വരെ


അഭി. അലക്സിയോസ് മാർ തേവോദോസിയോസ്


അഭി. യൂഹാനോൻ മാർ അത്താനാസിയോസ്

മലങ്കര സഭയിലെ പ്രഥമ സന്ന്യാസ സമൂഹസ്ഥാപകനും, ബാഹ്യകേരളമിഷന്റെ (ഇന്നു 7 ഭദ്രാസനങ്ങളായി സ്ഥിതിചെയ്യുന്ന) പ്രഥമ ഇടയനും, കൊല്ലം ഭദ്രാസനാധിപനും, എക്യുമെനിക്കൽ രംഗത്തെ മലങ്കരയുടെ പ്രഥമ അംബാസിഡറുമായിരുന്ന റാന്നി - പെരുനാട് ബഥനി ആശ്രമത്തിൽ കബറടങ്ങിയിരിക്കുന്ന അഭി:അലക്സിയോസ് മാർ തേവോദോസിയോസ് തിരുമേനിയുടേയും അദ്ദേഹത്തിന്റെ പിൻഗാമിയും പ്രശസ്ത വാഗ്മിയും ധ്യാനഗുരുവും കോട്ടയം ഭദ്രാസനത്തിന്റെ എപ്പിസ്കോപ്പയുമായിരുന്ന അഭി: യൂഹാനോൻ മാർ അത്താനാസിയോസ് തിരുമേനിയുടെയും സംയുക്ത ഓർമ്മപ്പെരുന്നാൾ 2012 ആഗസ്റ്റ് 1 മുതൽ 6 വരെയുള്ള തീയതികളിൽ പെരുനാട് ബഥനി ആശ്രമത്തിൽ വച്ച് നടത്തപ്പെടുന്നു. പെരുന്നാൾ പരിപാടികൾക്ക് **പരി. കാതോലിക്കാ ബാവാ തിരുമേനിയും, അഭി;പിതാക്കന്മാരും നേതൃത്വം നൽകുന്നു.**

## Programme

ആഗസ്റ്റ് 1 തുമ്പമൺ - നിലയ്ക്കൽ വൈദീക സമ്മേളനം
ആഗസ്റ്റ് 2 പ്രാർത്ഥനാ യോഗങ്ങളുടെ ഏകദിന സമ്മേളനം
ആഗസ്റ്റ് 3 സ്ത്രീ സമാജ പ്രതിനിധി സമ്മേളനം
ആഗസ്റ്റ് 4 വിദ്യാർത്ഥി സംഗമം
ആഗസ്റ്റ് 5

- നിരണം പള്ളിയിൽ നിന്നും അഭി:അലക്സിയോസ് മാർ തേവോദോസിയോസ് തിരുമേനിയുടെ ഛായാചിത്രവാഹന ഘോഷയാത്ര
- നിലയ്ക്കൽ, റാന്നി, വടശ്ശേരിക്കര, പെരുനാട്, മേഖലകളിൽ നിന്നുള്ള പദയാത്രകൾ
- പൊതു സമ്മേളനം
- മാർ തേവോദോസിയോസ് അനുസ്മരണ പ്രഭാഷണം
- **MAR THEODOSIOUS EDUCATIONAL AWARD** സമർപ്പണം
- വിദ്യഭ്യാസ - ഭവനദാന സഹായ വിതരണം

ആഗസ്റ്റ് 6 : വി.കുർബ്ബാന
പരി.കാതോലിക്കാ ബാവാ തിരുമേനിയുടെ പ്രധാന കാർമ്മികത്വത്തിൽ

PRINTED AND PUBLISHED BY FR. THOMAS P. MUKALIL FOR ORTHODOX VISWASA PARIPALANA SAMITHY, KOTTAYAM.
PRINTED AT CATHOLICATE PRESS KOTTAYAM-04; CHIEF EDITOR DR. ZACHARIAH MAR APREM RS. 15/-